ഒക്ടോബർ 2022

# ക്രൈസ്തവ കാഹളം



## ലഹരിയിൽ മയങ്ങുന്ന കേരളം

## തീരത്തിൻെറ തോരാക്കണ്ണീർ



കൃപ നിറഞ്ഞ മറിയമേ,
നീ സ്വീകരിച്ച ദൈവകൃപ
ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെ
ടാത്തവളെങ്കിലും ഏകസത്യദൈവ
ത്തെയും അവൻ അയച്ച യേശുക്രി
സ്തുവിനെയും അറിയുന്നവളായും, മരി
ക്കുന്നവരെപ്പോലെയായിരുന്നെങ്കിലും
ജീവിക്കുന്നവളായും എല്ലാ സമയത്തും
എല്ലാ വിധത്തിലും കർത്താവിന്റെ
ദാസിയും സഹപ്രവർത്തകയുമാ
ണെന്നു നീ കാണിച്ചുകൊണ്ടിരുന്നു.
പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ
സ്വീകരിച്ച ദൈവകൃപ ഒരി ക്കലും
വ്യർഥമാക്കാതെ എല്ലാ സമയത്തും
എല്ലാ വിധത്തിലും കർത്താവിന്റെ
ദാസരും സഹപ്രവർത്തകരുമായിരി
ക്കാൻ ഞങ്ങൾക്കുവേണ്ടി
അപേക്ഷിക്കണമെ.

ആമ്മേൻ.

# ഓർമ്മപ്പെരുനാൾ



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
ദ്വിതീയ അധ്യക്ഷൻ ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്
ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഇരുപത്തിയെട്ടാം ഓർമ്മപ്പെരുനാൾ
ഒക്ടോബർ പത്തിന്. അഭിവന്ദ്യ തിരുമേനിയുടെ ദീപ്തമായ ഓർമ്മകൾക്കു മുന്നിൽ
കാഹളം കുടുംബത്തിന്റെ പ്രണാമം.

# ക്രൈസ്തവ കാഹളം

# ഉള്ളടക്കം

ഒക്ടോബർ 2022 വാല്യം 83 ലക്കം 10






രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
ആക്ഷൻ ഫോട്ടോസ്, നാലാഞ്ചിറ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4




# വലിയ വില കൊടുക്കേണ്ടിവരും

ദൈവത്തിന്റെ സ്വന്തം നാട് മദ്യത്തിന്റെയും മറ്റ് ലഹരി വസ്തുക്കളുടെയും മൊത്തവ്യാപാരം ഏറ്റെടുത്ത അവസ്ഥയാണ്. ലോകത്തെവിടെയും ലഭ്യമാകുന്ന അതിഭയാനകമായ ലഹരി വസ്തുക്കൾ ഹൈസ്ക്കൂളിൽ പഠിക്കുന്ന കൊച്ചു കുട്ടികളുടെ കൈകളിൽപോലും ലഭ്യമാണ്. ലഹരി ഭീകരതയിൽ നശിച്ചുകൊണ്ടിരിക്കുന്ന മറ്റ് പല ലോകരാജ്യങ്ങളെയും പോലെ കേരളം ഇന്ന് അതിഭീകരമായ ലഹരി എന്ന നീരാളിയുടെ കൈകളിൽ പെട്ടിരിക്കുന്നു. രക്ഷപ്പെട്ടുവരാൻ കഴിയാത്തവിധം കാര്യങ്ങൾ വഷളായിക്കൊണ്ടിരിക്കുന്നു. ഒരു സുപ്രഭാതത്തിൽ സംഭവിച്ചതല്ല ഈ തകർച്ച. അനേക നാളുകളായി കേരളത്തിലെ സ്കൂളുകളും കോളേജുകളും കേന്ദ്രീകരിച്ച് ലഹരിയുടെ വിതരണക്കാർ നടത്തിക്കൊണ്ടിരിക്കുന്ന കടന്നുകയറ്റം അനേകർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. കേരളത്തിന്റെ യുവ തലമുറ ലഹരിക്കടിപ്പെട്ട് നശിക്കുന്നതിൽ ഉത്കണ്ഠപ്പെട്ട് വിളിച്ചു പറഞ്ഞവരെ, ജാതിയുടെയും മതത്തിന്റെയും ലേബൽ ഒട്ടിച്ച് ഒറ്റപ്പെടുത്തി കടന്നാക്രമിക്കുവാനാണ് രാഷ്ട്രീയപാർട്ടികളും മാധ്യമങ്ങളും ശ്രമിച്ചത്. എന്നാൽ പിന്നീട് അങ്ങനെ പറഞ്ഞവരും അവർ പറഞ്ഞത് ശരിയാണെന്ന് തലകുലുക്കി സമ്മതിക്കേണ്ടി വന്നു. നമ്മുടെ രാഷ്ട്രീയ പാർട്ടികൾക്ക് വോട്ട് കിട്ടണമെന്നും അധികാരത്തിൽ വരണമെന്നുമല്ലാതെ ഇതിനെതിരെ നടപടിയെടുക്കുവാൻ കഴിയുന്നില്ല എന്നുമാത്രമല്ല അവരുടെ അധികാരത്തിന്റെ കരുത്തിലും സ്വാധീനത്തിലും അനേകർ ഈ രംഗത്ത് പ്രവർത്തിച്ചു വരുന്നു.

മയക്കുമരുന്നിന്റെയും മറ്റു ലഹരി വസ്തുക്കളുടെയും ഉപയോഗം സ്കൂൾ കുട്ടികളിൽ വ്യാപകമാകുന്ന കാഴ്ച്ചയാണ് ഏറെ വേദനിപ്പിക്കുന്നത്. പോലീസും എക്സൈസും കേവലം ഇത് കൈവശമിരിക്കുന്ന ചിലരെ വല്ലപ്പോഴും പിടിക്കുന്നതല്ലാതെ ഇതിന്റെ മൊത്ത വ്യാപാരികളെ ഒരിക്കലും കണ്ടെത്തുന്നില്ല. അവരുടെ മേൽ സമ്മർദ്ദങ്ങൾ ഏറെയാണ്. രാഷ്ട്രീയ പാർട്ടികൾ തന്നെയാണ് ഇതിലെ ഏറ്റവും പ്രധാന പ്രതികൾ. അവരുടെ പിൻബലമില്ലാതെ ഇത്തരം ക്രിമിനലുകൾക്ക് എങ്ങനെ സമൂഹത്തിൽ വ്യാപകമായി മയക്കു മരുന്ന് വിൽക്കാനാകും. ഒരു നാടും തലമുറയും നശിച്ചാലും സാരമില്ല. ഞങ്ങൾക്ക് നാല് വോട്ടും ഭരണവും മതി. ഈ ചിന്താഗതിയാണ് നമ്മുടെ തലമുറയെ ഇത്രത്തോളം നശിപ്പിച്ചത്.

ഒരു വശത്ത് വ്യാപകമായി മദ്യം ഒഴുക്കി കൊടുക്കുന്നു. അതിന്റെ വരുമാനം കൊണ്ട് ഒരു സർക്കാർ ശമ്പളം കൊടുക്കുന്നു. മറുവശത്ത് മറ്റു ലഹരി വസ്തുക്കൾ കൊടുത്ത് യുവതലമുറയെ നശിപ്പിക്കുന്നു. എന്നിട്ട് കണ്ണിൽ പൊടിയിടാൻ ലഹരി വിരുദ്ധ യജ്ഞവും, വാരാഘോഷവും, പിന്നെ കൈ നീട്ടി പിടിച്ച് ഒരു പ്രതിജ്ഞയും. മനുഷ്യനെ കളിപ്പിക്കുന്ന ഈ 'ഉഡായിപ്പുകൾ' ആർക്കു വേണം.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



## പിതൃമൊഴി

# സുവിശേഷം
## ജാഗ്രതയിലേക്കുള്ള ക്ഷണം

ദൈവത്തിന്റെ സ്വന്തം നാട് ലഹരിയുടെ സ്വന്തം നാടായി മാറുന്നുവോ എന്നൊരാശങ്ക വളർന്നു വരുന്ന നാളുകളിലൂടെയാണ് നാം കടന്നു പൊയ് കൊണ്ടിരിക്കുന്നത്. ഈ ദിവസങ്ങളിൽ പുറത്തു വരുന്ന റിപ്പോർട്ടുകൾ ആ ആശങ്കയെ സാധൂകരിക്കുകയും ചെയ്യുന്നു. ഏതു മാർഗ്ഗത്തിലൂടെയും വേഗത്തിൽ പണമുണ്ടാക്കാനുള്ള മനുഷ്യന്റെ ത്വരയും തലമുറകളെ വഴിതെറ്റിക്കാനുള്ള തിന്മയുടെ പ്രവർത്തനങ്ങളും ഇതിന്റെ പിന്നിലുണ്ട്. നമ്മുടെ തലമുറകളെ പ്രതി കൂടുതൽ ശ്രദ്ധയും ജാഗ്രതതയും ഈ കാലഘട്ടം നമ്മിൽ നിന്ന് ആവശ്യപ്പെടുന്നു.

ഈ വിഷയത്തിൽ കത്തോലിക്കാ സഭയ്ക്ക് വ്യക്തമായ നിലപാടുണ്ട്. അത് പരമപ്രധാനമായി വചനാധിഷ്ഠിതവും, വ്യക്തികളുടെ മൂല്യത്തെ അടിസ്ഥാനമാക്കിയുള്ളതും, സാമൂഹിക നന്മയെ ലക്ഷ്യമാക്കുന്നതുമാണ്. ലഹരിയുടെ ഉപയോഗം സുബോധം കെടുത്തുന്നുവെന്ന ആവർത്തിച്ചുള്ള മുന്നറിയിപ്പുകൾ ബൈബിളിൽ നിരവധി തവണ ആവർത്തിച്ചിട്ടുണ്ട്. ദുർവിചാരങ്ങളിലേക്ക് ദുർബലരെ പ്രലോഭിപ്പിക്കുന്നവരെയും അതിന് കീഴ്പ്പെടുന്നവരെയും കുറിച്ച് വി. പത്രോസ് ശ്ലീഹാപറയുന്നത്, 'മറ്റുള്ളവർക്ക് സ്വാതന്ത്ര്യം വാഗ്ദാനം ചെയ്യുന്ന അവർ തന്നെ നാശത്തിന്റെ അടിമകളാണ്. കാരണം, ഏതിനാൽ ഒരുവൻ തോൽപ്പിക്കപ്പെടുന്നുവോ അതിന്റെ അടിമയാണ് അവൻ' (2 പത്രോസ് 2, 19).

മയക്കുമരുന്നിന്റെ ഉപയോഗത്തെക്കുറിച്ച് കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം പറയുന്നത് ഇപ്രകാരമാണ്: "മയക്കു മരുന്നുകളുടെ ഉപയോഗം മനുഷ്യന്റെ ആരോഗ്യത്തിനും ജീവനും വളരെയേറെ നാശമുണ്ടാക്കുന്നു. അത്യാവശ്യമായ ചികത്സകൾക്കല്ലാതെ, അവയുടെ ഉപയോഗം ഗൗരവപൂർണ്ണമായ തെറ്റാണ്. മയക്കുമരുന്നുകളുടെ രഹസ്യമായ ഉത്പാദനവും ക്രയവിക്രയവും ഉതപ്പു നല്കുന്ന പ്രവർത്തികളാണ്. അവ തിന്മയ്ക്കുള്ള പ്രത്യക്ഷമായ സഹകരണവുമാണ്; കാരണം, തികച്ചും ധാർമിക നിയമത്തിനെതിരായ പ്രവർത്തികൾ ചെയ്യാൻ അവ ആളുകളെ പ്രേരിപ്പിക്കുന്നു" (CCC 2291).

നീതിക്ക് നിരക്കാത്തതും മനുഷ്യന്റെ വിവേചനാ ശക്തിയെ നശിപ്പിക്കുന്നതും വ്യക്തി മാഹാത്മ്യത്തെ നശിപ്പിക്കുന്നതുമാകയാൽ മയക്കുമരുന്നിന്റെ ഉപയോഗം സാൻമാർഗ്ഗികമല്ല. കുടുംബങ്ങളേയും സമൂഹത്തേയും നശിപ്പിക്കുന്നതായാൽ ഇത്തരം വസ്തുക്കളുടെ ഉപയോഗം ഒരു തരത്തിലും നീതീകരിക്കാൻ കഴിയില്ല. അതേ സമയം ലഹരിക്കടിമകളായവരെ കരുണയോടെ കാണണമെന്ന് പരിശുദ്ധ ഫ്രാൻസിസ് പാപ്പ ഓർമ്മിപ്പിക്കുന്നു.

ഒന്നിന്റേയും അടിമകളായി വളരേണ്ടവർ അല്ല നാം! ദൈവമക്കളുടെ സ്വാതന്ത്ര്യം നമുക്കുണ്ടല്ലോ. അത് നമുക്ക് അനുഭവിക്കാം, അതിൽ വളരാം. ഈ വളർച്ചയെ തമസ്കരിക്കുവാനും തകിടം മറിക്കാനും ശ്രമിക്കുന്ന ഛിദ്രശക്തികൾക്കെതിരേ സദാ ജാഗ്രത പുലർത്തുവാൻ ഏവരും ശ്രദ്ധിക്കേണ്ടതുണ്ട്. ജാഗ്രത എന്നത് ഭയപ്പെട്ടുള്ള കണ്ണോടിക്കലല്ല, ആത്മവിശ്വാസത്തിന്റെ നേർക്കാഴ്ചയാണ്.

നിങ്ങളുടെ പിതാവ്,

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




## കേരളത്തിലെ യുവതീയുവാക്കൾക്കും കുട്ടികൾക്കും ഇടയിൽ വർദ്ധിച്ചുവരുന്ന മയക്കുമരുന്ന് ഉപയോഗത്തിന്റെ പശ്ചാത്തലത്തിൽ കേരള കത്തോലിക്കാ മെത്രാൻ സമിതി പുറപ്പെടുവിക്കുന്ന സർക്കുലർ

മയക്കുമരുന്നു വിപണനവും ഉപഭോഗവും സംബന്ധിച്ച് ഈ അടുത്ത നാളുകളിലായി പുറത്തുവന്നുകൊണ്ടിരിക്കുന്ന വിവരങ്ങൾ നമ്മുടെ നാട് ലഹരിയുടെ അടിമത്തത്തിലേക്ക് നീങ്ങുകയാണ് എന്ന അപകടകരമായ യാഥാർഥ്യം വെളിപ്പെടുത്തുന്നുണ്ട്. നാഷണൽ ക്രൈം റെക്കോർഡ്സ് ബ്യൂറോയുടെ 2021-ലെ റിപ്പോർട്ട് അനുസരിച്ച് NDPS (നാർക്കോട്ടിക് ഡ്രഗ്സ് ആൻഡ് സൈക്കോട്രോപ്പിക് സബ്സ്റ്റൻസസ്) ആക്ട് പ്രകാരം കേസുകൾ ചാർജ്ജ് ചെയ്യപ്പെട്ട് ഇന്ത്യയിലെ ജയിലുകളിൽ കഴിയുന്നത് 21,072 പേരാണ്. ജനസംഖ്യയുടെ കാര്യത്തിൽ പതിമൂന്നാം സ്ഥാനമുള്ള കേരള സംസ്ഥാനം ലഹരി സംബന്ധമായ കേസുകളുടെ എണ്ണത്തിൽ ഇന്ത്യയിൽ ആറാം സ്ഥാനത്താണ്. ഈ വർഷം ഓഗസ്റ്റ് 29 വരെ 16,128 ലഹരി കേസുകൾ സംസ്ഥാനത്ത് രജിസ്റ്റർ ചെയ്തിട്ടുള്ളതായാണ് ബഹു. മുഖ്യമന്ത്രി നിയമസഭയെ അറിയിച്ചത്. മുൻ വർഷത്തേക്കാൾ മൂന്നിരട്ടിയോളം കേസുകളുടെ വർദ്ധനവ് ലഹരി ഉപയോഗം കനത്തതോതിൽ സംസ്ഥാനത്ത് വ്യാപകമാകുന്നു എന്ന് വെളിവാക്കുന്നുണ്ട്. 2020 ൽ മാത്രം ലഹരിയുമായി ബന്ധപ്പെട്ട കേസുകളിൽ കേരളത്തിൽ പിടിയിലായ നാലായിരത്തോളം പേരിൽ 917 പേർ 21 വയസിൽ താഴെയുള്ളവരാണ്. ഇത് ലഹരി ഉപയോഗിക്കുന്നവരിലും വിപണനം ചെയ്യുന്നവരിലും കുട്ടികളുടെയും യുവതീ യുവാക്കളുടെയും എണ്ണം കേരളത്തിൽ വർധിച്ചുകൊണ്ടിരിക്കുന്നു എന്നതിന് തെളിവാണ്.

ഈ പശ്ചാത്തലത്തിലാണ് കുട്ടികളും യുവതലമുറയും ഉൾപ്പെടെയുള്ള പൊതുസമൂഹത്തിലെ വലിയൊരു വിഭാഗത്തെ നശിപ്പിച്ചുകൊണ്ടിരിക്കുന്ന മയക്കുമരുന്ന് എന്ന സാമൂഹ്യ തിന്മയെ കുറിച്ച് നാം കൂടുതൽ ഗൗരവമായി ചിന്തിക്കുന്നത്. ലഹരിയുടെ അടിമത്തം ഏതാനും വ്യക്തികളെ മാത്രം ബാധിക്കുന്ന പ്രശ്നമല്ല, മറിച്ച് കുടുംബങ്ങളെ സവിശേഷമായും പൊതുസമൂഹത്തെ മുഴുവനായും അതീവ ദോഷകരമായി ബാധിക്കുന്നതാണ്. ഈ ഗുരുതരമായ സാമൂഹ്യവിപത്തിനെ നേരിടാൻ, ശരിയായ അപഗ്രഥനത്തിലധിഷ്ഠിതമായ ഒരു പൊതു അവബോധം രൂപപ്പെടേണ്ടതുണ്ട്. അത്തരമൊരു ലക്ഷ്യത്തോടുകൂടി ഈ സാമൂഹ്യ വിപത്തിന്റെ ഭീകരതയെ

മനസിലാക്കാനും ഇതിന്റെ വ്യാപനത്തെ പ്രതിരോധിക്കാൻ കർമപദ്ധതികൾ ആവിഷ്കരിക്കാനും സഭാതനയർ ഒന്നടങ്കം മുന്നിട്ടിറങ്ങേണ്ടതുണ്ട്.

**ലഹരി മരുന്നുകളുടെ വ്യാപനം**

മയക്കുമരുന്നിന്റെ വലിയ വിപണിയായി നമ്മുടെ സമൂഹം മാറുകയാണ്. നമ്മുടെ തുറമുഖങ്ങളിൽ നിന്നും വിമാനത്താവളങ്ങളിൽ നിന്നും പിടിക്കപ്പെട്ട കോടിക്കണക്കിന് രൂപയുടെ ലഹരി വസ്തുക്കളും, നഗര, ഗ്രാമ വ്യത്യാസമില്ലാതെ രജിസ്റ്റർ ചെയ്യപ്പെടുന്ന മയക്കുമരുന്നിന്റെ ഉപഭോഗവും വിപണനവും സംബന്ധിച്ച നിരവധി കേസുകളും ഇത് വ്യക്തമാക്കുന്നു.

മുൻകാലങ്ങളിൽ കഞ്ചാവുപോലുള്ള ലഹരി വസ്തുക്കളാണ് വ്യാപകമായി ഉപയോഗിക്കപ്പെട്ടിരുന്നതെങ്കിൽ മയക്കുമരുന്നിന്റെ ആധുനികരൂപമായ സിന്തറ്റിക് ലഹരിമരുന്നുകളുടെ വ്യാപനവും ഉപഭോഗവുമാണ് നിലവിലെ വലിയ ഭീഷണി. വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഉൾപ്പെടെ ഇത്തരം ലഹരി മരുന്നുകൾ എത്തിച്ചേരുകയും കുട്ടികളും യുവജനങ്ങളും ഇവയ്ക്ക് അടിമപ്പെടുകയും ചെയ്യുന്ന സ്ഥിതിവിശേഷമാണ് ഇപ്പോൾ നിലവിലുള്ളത്. ചെറുപ്രായത്തിലുള്ള സ്കൂൾ വിദ്യാർത്ഥികളെ പോലും മയക്കുമരുന്നിന് അടിമകളാക്കാൻ തുനിഞ്ഞിറങ്ങിയിരിക്കുന്ന മാഫിയകൾ നമ്മുടെ സമൂഹത്തിൽ പ്രവർത്തിക്കുന്നുണ്ട്. എന്നാണ് സമീപകാല സംഭവങ്ങളിൽ നിന്ന് നാം മനസിലാക്കേണ്ടത്. മാത്രവുമല്ല, മയക്കുമരുന്നു വിൽപ്പനയ്ക്കും പ്രചരണത്തിനും കുട്ടികളെ ഉപകരണങ്ങളാക്കുന്ന രീതിയും കേരളത്തിലുണ്ട്.

തങ്ങൾ ഉപയോഗിക്കുന്നത് മയക്കുമരുന്നാണ് എന്ന തിരിച്ചറിവില്ലാതെയാണ് പലപ്പോഴും കുട്ടികൾ മയക്കുമരുന്ന് ഉപയോഗിച്ച് തുടങ്ങുന്നതെന്നാണ് അന്വേഷണ ഉദ്യോഗസ്ഥരുടെ നിഗമനം. ഉന്മേഷത്തിനും ഉറക്കം വരാതിരിക്കാനും മറ്റുമുള്ള പാനീയങ്ങളായും മിഠായികളായും ഗുളികകളായും കുട്ടികൾക്കിടയിൽ മയക്കുമരുന്നിനെ പരിചയപ്പെടുത്തുന്നു. ഒടുവിൽ അവ ഉപേക്ഷിക്കാനാവില്ല എന്ന ഘട്ടം വരുമ്പോൾ പണം നൽകി വാങ്ങാനും, അതിനായി പണം കണ്ടെത്താനും കുട്ടികൾ നിർബ്ബന്ധിതരാകുന്നു. ക്രമേണ മയക്കുമരുന്ന് വിപണന സംഘത്തിന്റെ ഭാഗമായും പ്രചാരകരായും അവർ മാറുന്നു.

ലഹരിക്കടിമപ്പെടുന്നവരുടെ എണ്ണത്തിലുള്ള ക്രമാതീതമായ വർധനവിനൊപ്പം ലൈംഗിക ചൂഷണം, ആക്രമണം, മോഷണം, കൊലപാതകം, ആത്മഹത്യ പോലെയുള്ള അനുബന്ധ കുറ്റകൃത്യങ്ങളും പെരുകുന്നു എന്നതും ഒരു വസ്തുതയാണ്. ലഹരിക്കടിമപ്പെട്ട് ഉന്മേഷവും കായികശേഷിയും നഷ്ടപ്പെടുന്ന കുട്ടികളും യുവജനങ്ങളും നമ്മുടെ നാടിന്റെ ദയനീയ ചിത്രം വെളിവാക്കുന്നു. തുച്ഛമായ വരുമാനം പോലും ലഹരിദായക പദാർത്ഥങ്ങൾക്കായി ചെലവഴിക്കപ്പെടുന്നതിലൂടെ നിരവധി കുടുംബങ്ങൾ അസമാധാനത്തിന്റെയും പട്ടിണിയുടെയും പിടിയിലമരുന്നു. ലഹരിയിലുള്ള അടിമത്തം ആത്യന്തികമായി വ്യക്തികളുടെ സമ്പൂർണ നാശത്തിലേക്കും കുടുംബങ്ങളുടെയും സമൂഹത്തിന്റെയും തകർച്ചയിലേക്കുമാണ് നയിക്കുന്നതെന്നതാണ് വാസ്തവം.





**സഭയുടെ നിലപാട്**

മയക്കുമരുന്നുകളുടെ ഉപയോഗം എന്തുകൊണ്ട് തിന്മയാകുന്നു എന്നതിനെകുറിച്ച് കത്തോലിക്കാസഭയുടെ യുവജന മതബോധന ഗ്രന്ഥം വിശദീകരണം നല്കുന്നുണ്ട്. ഒരു വ്യക്തിക്ക് ലഹരിവസ്തുക്കളിൽ ഉണ്ടാകുന്ന ആശയത്തിന്റെ ഓരോ രൂപവും സ്വാതന്ത്ര്യം അടിമത്തത്തിനുവേണ്ടി കൈമാറ്റം ചെയ്യലാണ്, അത് ബന്ധപ്പെട്ട വ്യക്തിയുടെ ആരോഗ്യവും ജീവിതവും നശിപ്പിക്കുന്നു. അയാൾക്ക് ചുറ്റുമുള്ള മനുഷ്യരെ കുടുംബ തലത്തിലും, സാമൂഹിക തലത്തിലും വലിയ തോതിൽ ദ്രോഹിക്കുകയും ചെയ്യുന്നു (YOUCAT 389). 2016ൽ പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസിലെ അംഗങ്ങളെ അഭിസംബോധന ചെയ്തുകൊണ്ട് പരിശുദ്ധ പിതാവ് ഫ്രാൻസിസ് പാപ്പാ പറഞ്ഞ വാക്കുകൾ ശ്രദ്ധേയമാണ്. പ്രശ്നങ്ങളിൽ നിന്ന് ഓടിയൊളിക്കാനും, നൈമിഷിക സുഖങ്ങൾ തേടാനുമുള്ള തൃഷ്ണ മയക്കുമരുന്ന് ഉപയോഗത്തിലേക്ക് നീളുന്നത് മനുഷ്യനെ പൂർണമായ തകർച്ചയിലേക്കും, വിവിധ തലങ്ങളിലുള്ള സാമൂഹിക പ്രത്യാഘാതങ്ങളിലേക്കും നയിക്കുന്നു.

മയക്കുമരുന്നുകളുടെ വിനാശകരമായ ഫലങ്ങളെ തുറന്നു കാണിച്ചുകൊണ്ട് വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ പറഞ്ഞത്, മരണം വില്ക്കുന്നവരാണ് മയക്കുമരുന്ന് കച്ചവടക്കാർ എന്നാണ്. വ്യക്തികളുടെ മാനസികവും സാമൂഹികവുമായ മരണത്തിന് കാരണമാകുകയും, വലിച്ചെറിയപ്പെടുന്ന വ്യക്തികളാക്കി അവരെ മാറ്റുകയും ചെയ്യുന്ന ലഹരിയുടെ ഉപഭോഗത്തിനുള്ള എല്ലാ സംവിധാനങ്ങളും എതിർക്കപ്പെടണം എന്നതാണ് സഭയുടെ എക്കാലത്തെയും നിലപാട്. മയക്കുമരുന്ന് ഉപയോഗവും അതിലുള്ള അടിമത്തവും തിന്മയാണ്. ഇക്കാരണത്താൽ തന്നെയാണ് ലഹരി വസ്തുക്കൾക്കെതിരായ പോരാട്ടം അത്യന്തം ഗൗരവമേറിയ ക്രൈസ്തവ ധർമ്മമായി തിരുസഭ വീക്ഷിക്കുന്നത്. ഈ കാലഘട്ടത്തിൽ ഈ ഉത്തരവാദിത്വത്തെ കൂടുതൽ ആർജ്ജവത്തോടെ ഏറ്റെടുക്കാൻ നമുക്ക് കഴിയണം.

**പ്രായോഗിക സമീപനങ്ങൾ**

നമ്മുടെ സാംസ്കാരിക സാമൂഹിക ഔന്നത്യത്തെയും ക്രമസമാധാനത്തെയും യുവതലമുറയുടെ കാര്യപ്രാപ്തിയെയും ഭാവിയെയുമെല്ലാം ഒരുപോലെ ദോഷകരമായി ബാധിക്കുന്ന ഒരു സാമൂഹിക തിന്മ എന്ന നിലയിൽ ലഹരിയുടെ ഉപയോഗത്തിനെതിരെ പ്രതിരോധം തീർത്തുകൊണ്ട് എല്ലാവരും സമൂഹത്തിന്റെ സംരക്ഷണത്തിനായി അണിനിരക്കണം. സർക്കാർ സംവിധാനങ്ങളും സാമൂഹിക സാമുദായിക നേതൃത്വങ്ങളും ഒത്തൊരുമയോടെ പ്രവർത്തിച്ചാൽ മാത്രമേ, ഈ വലിയ ലക്ഷ്യം നേടിയെടുക്കാൻ നമുക്കു കഴിയുകയുള്ളൂ. വിവിധ തലങ്ങളിൽ ഈ പ്രതിസന്ധിയെ നാം നേരിടേണ്ടതുണ്ട്.



**കുടുംബതലം**

കുടുംബങ്ങളിലാണ് ലഹരി ഉപയോഗവും അടിമത്തവും സംബന്ധിച്ച സാധ്യതകൾ അടിസ്ഥാനപരമായി പ്രതിരോധിക്കപ്പെടേണ്ടത്. മാതാപിതാക്കളും മക്കളും തമ്മിലുള്ള പരസ്പര ബന്ധവും തുറവിയും എല്ലായ്പ്പോഴും ഊഷ്മളമായി നിലനിറുത്താനും ക്രൈസ്തവ ആധ്യാത്മികതയിൽ അടിയുറച്ച ഉത്തമ കുടുംബാന്തരീക്ഷം പുലർത്താനും സ്നേഹത്തിൽ അനുദിനം വളരാനും നമ്മുടെ കുടുംബങ്ങൾക്കു കഴിയണം. മക്കളുടെയും ജീവിത പങ്കാളികളുടെയും ധനാഗമം, വിനിയോഗ രീതികളെക്കുറിച്ച് മനസിലാക്കുകയും അസ്വാഭാവികമായ രീതികൾ കാണപ്പെടുന്ന പക്ഷം സവിശേഷ ശ്രദ്ധ ചെലുത്തുകയും വേണം.

**സംഘടനാതലം**

മയക്കുമരുന്ന് വ്യാപനവുമായി ബന്ധപ്പെട്ട വിവിധ വെല്ലുവിളികളിലൂടെ നാം കടന്നുപോകുമ്പോൾ, നമ്മുടെ കുട്ടികളെയും യുവജനങ്ങളെയും അതിനെതിരായ പോരാട്ടത്തിൽ അണിനിരത്താൻ നാം പ്രോത്സാഹിപ്പിക്കുകയും പരിശീലിപ്പിക്കുകയും ചെയ്യേണ്ടതുണ്ട്. കെ സി വൈ എം, കെ സി എസ് എൽ, ചെറുപുഷ്പ മിഷൻലീഗ്, യുവദീപ്തി, ജീസസ് യൂത്ത് തുടങ്ങി കുട്ടികൾക്കും യുവാക്കൾക്കും ഇടയിൽ പ്രവർത്തിക്കുന്ന സംഘടനകളെല്ലാം ഈ ലക്ഷ്യം മുൻനിറുത്തി സംഘടനാ തലത്തിൽ ലഹരിവിരുദ്ധസമിതികൾ രൂപീകരിക്കുകയും പ്രവർത്തന പദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്യണം. സംഘടനകളിൽ അംഗങ്ങളായവർക്കു വേണ്ടി മാത്രമല്ല, പൊതുവേ എല്ലാ യുവജനങ്ങളെയും മുന്നിൽ കണ്ടുകൊണ്ടുള്ള പദ്ധതികളായിരിക്കണം യുവജന സംഘടനകൾ വിഭാവനം ചെയ്യേണ്ടത്. സംഘടനകളുടെ ആഭിമുഖ്യത്തിൽ മയക്കുമരുന്ന് വ്യാപനത്തിനെതിരായ ക്യാംപെയ്നുകൾ നടത്തുകയും ഫലപ്രദമായ രീതിയിൽ പ്രചാരണപരിപാടികൾ സംഘടിപ്പിക്കുകയും വേണം. സമപ്രായക്കാർക്കിടയിൽ സാഹോദര്യവും സൗഹാർദ്ദവും വളർത്തിയെടുക്കാനും അപരനെക്കുറിച്ചുള്ള കരുതലിൽ യുവജനങ്ങളെ പ്രചോദിപ്പിക്കാനും ഇത്തരം പ്രവർത്തനങ്ങൾ വഴി സാധിക്കണം. ലൈംഗിക ചൂഷണങ്ങൾക്കായി മയക്കുമരുന്ന് ഉപയോഗിക്കുന്ന പ്രവണത വർധിച്ചു വരുന്നതായും റിപ്പോർട്ടുകളുണ്ട്. അത്തരം ഭീഷണികളെ പ്രത്യേകമായി നിരീക്ഷിക്കാനും മുൻകരുതലുകൾ സ്വീകരിക്കാനും സംഘടനകളുടെ നേതൃത്വത്തിൽ സംവിധാനങ്ങൾ ഒരുക്കണം. കത്തോലിക്കാ കോൺഗ്രസ്, ലാറ്റിൻ കാത്തലിക് അസോസിയേഷൻ, മലങ്കര കാത്തലിക് അസോസിയേഷൻ, മാതൃസംഘം, പിതൃവേദി തുടങ്ങി മറ്റ് സഭാ സംഘടനകളും ഈ ലക്ഷ്യം അതർഹിക്കുന്ന പ്രാധാന്യത്തോടെ ഏറ്റെടുക്കുകയും കുടുംബങ്ങളും പൊതു സ്ഥലങ്ങളും മയക്കുമരുന്ന് വിമുക്തമാക്കുക എന്ന ലക്ഷ്യത്തോടെ

ഊർജ്ജിതമായി പ്രവർത്തന തലങ്ങളിലേയ്ക്ക് ഇറങ്ങുകയും വേണം. പ്രാദേശികമായ മറ്റ് സംഘടനകളും ഔദ്യോഗിക സംവിധാനങ്ങളുമായി യോജിച്ചു പ്രവർത്തിച്ചു കൊണ്ട് ലക്ഷ്യ പ്രാപ്തിക്കായി പരിശ്രമിക്കണം. ഇടവകയിലെ വിവിധ സംഘടനകൾ, സമിതികൾ തുടങ്ങിയവയിലെ അംഗങ്ങൾ ഇക്കാര്യത്തിൽ യോജിച്ച് പ്രവർത്തിക്കുകയും വിലയിരുത്തലുകൾ നടത്തുകയും വേണം,

**വിദ്യാഭ്യാസ സ്ഥാപനങ്ങൾ**

എല്ലാ കത്തോലിക്കാ ഇടവകകളുടെയും അതിർത്തികൾക്കുള്ളിൽ സ്ഥിതി ചെയ്യുന്ന പൊതുവിദ്യാലയങ്ങളും സ്ഥാപനങ്ങളും അതിന്റെ പരിസരപ്രദേശങ്ങളും പൂർണമായും ലഹരിവിമുക്തമാണെന്ന് ഉറപ്പുവരുത്താൻ നമുക്ക് സാധിക്കണം. നമ്മുടെ മാനേജുമെന്റുകൾക്കു കീഴിലുള്ള സ്കൂളുകളിലും കോളേജുകളിലും പ്രവർത്തന സജ്ജരായ അധ്യാപകരുടെയും വിദ്യാർത്ഥികളുടെയും പങ്കാളിത്തത്തോടെ ലഹരിവിരുദ്ധ സമിതികൾ രൂപീകരിക്കുകയും ലഹരിവിമുക്തിക്കായി ഉണർന്നു പ്രവർത്തിക്കുകയും വേണം. വിദ്യാലയങ്ങളിലും പരിസരപ്രദേശങ്ങളിലും ലഹരിപദാർഥങ്ങളുടെ വിപണന, ഉപയോഗ സാധ്യതകളുള്ള മേഖലകളെയും ക്യാമ്പസിലേക്ക് കടന്നുവരുന്ന അപരിചിതരെയും നിരീക്ഷണ വിധേയമാക്കണം. മാത്രമല്ല, മയക്കുമരുന്നിന് അടിമകളായിട്ടുള്ള വിദ്യാർത്ഥികളെ കണ്ടെത്തി തിരികെക്കൊണ്ടുവരുന്നതിനുള്ള ഫലപ്രദമായ സംവിധാനങ്ങൾ കലാലയങ്ങളിൽ ക്രമീകരിക്കുകയും വേണം.

**സഭാസംവിധാനങ്ങൾ**

സഭയുടെ കേന്ദ്രീകൃത സംവിധാനങ്ങളുടെ ഭാഗമായ ജാഗ്രത, മദ്യവിരുദ്ധ സമിതികളുടെ പ്രവർത്തനങ്ങൾ ഇടവകതലത്തിലും മേഖലാ രൂപതാ തലങ്ങളിലും കാര്യക്ഷമമാക്കുകയും മയക്കുമരുന്ന് വ്യാപനത്തെ പ്രതിരോധിക്കാനും നിയന്ത്രണ വിധേയമാക്കാനും പദ്ധതികൾ ആസൂത്രണം ചെയ്യുകയും നടപ്പാക്കുകയും വേണം. ഈ ഗുരുതരമായ സാമൂഹിക വിപത്തിനെ ഫലപ്രദമായി നേരിടണമെങ്കിൽ വിവിധ തലങ്ങളിലുള്ള അപഗ്രഥനങ്ങളും നിരീക്ഷണങ്ങളും പഠനങ്ങളും ആവശ്യമാണ്. മദ്യവിരുദ്ധ, ജാഗ്രതാ സമിതികൾക്ക് അത്തരം പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ സാധിക്കണം.

മതാധ്യാപകർക്ക് ഇക്കാര്യത്തിൽ വളരെയേറെ പ്രവർത്തിക്കാനുണ്ട്. തങ്ങളുടെ മുന്നിലെത്തുന്ന കുട്ടികളെ അടുത്തറിയുകയും, അവരെ പ്രബുദ്ധരാക്കുകയും ചെയ്യാൻ കഴിയുന്നത് അവർക്കാണ്. ഇപ്പോഴത്തെ ലഹരി സാധ്യതകൾക്കും അനുബന്ധ വിഷയങ്ങൾക്കും കൂടുതൽ ഊന്നൽ കൊടുത്തുകൊണ്ട് മുതിർന്ന വേദപാഠ ക്ളാസുകളിലെ കുട്ടികളുമായി സംവദിക്കാനും അവരെ അടുത്തു മനസിലാക്കി ആവശ്യമെങ്കിൽ തിരുത്താനും മതാധ്യാപകർ സന്നദ്ധരാകണം.

ലഹരിയുടെ വ്യാപനത്തെ പ്രതിരോധിക്കുന്നതിനായി സർക്കാർ ആവിഷ്കരിച്ചിരിക്കുന്ന പദ്ധതികൾ സമഗ്രമായ രീതിയിൽ സാമൂഹ്യപ്രതിബദ്ധതയോടെ നടപ്പിലാക്കാൻ നമ്മുടെ സഹകരണം ആവശ്യമാണ്. വരുമാനത്തിനായി കൂടുതൽ മദ്യശാലകൾ തുറക്കുന്നതും, ഐ ടി പാർക്കുകളിൽ പബ്ബുകൾ തുടങ്ങുന്നതും പോലെയുള്ള പ്രവർത്തനങ്ങളിൽ നിന്നു സർക്കാർ പിന്തിരിയേണ്ടതാണ്. കക്ഷിമതഭേദമേന്യേ പൊതുസമൂഹം ഒറ്റക്കെട്ടായി ലഹരിവിമുക്ത സമൂഹത്തിനുവേണ്ടി ഊർജ്ജിതമായ ഇടപെടലുകൾ നടത്താൻ ശ്രമിക്കണം. ലഹരിവിമുക്ത കേന്ദ്രങ്ങൾ കൂടുതലായി സ്ഥാപിച്ചും, സന്നദ്ധപ്രവർത്തകരെ പരിശീലിപ്പിച്ചും, ഇത്തരം ശ്രമങ്ങളിൽ ഏർപ്പെടുന്നവരെ പിന്തുണച്ചും ക്രിയാത്മകമായ പ്രവർത്തനപദ്ധതി രൂപപ്പെടുത്തേണ്ടതുണ്ട്. ഇക്കാര്യത്തിൽ പൊതു സമൂഹത്തിനും ഭരണ സംവിധാനങ്ങൾക്കും മാതൃകയാകുവാൻ കേരളത്തിലെ ക്രൈസ്തവ സമൂഹത്തിനു കഴിയണം.

നമ്മുടെ സമൂഹത്തിന്റെ നിലനില്പിനും നന്മയ്ക്കും വേണ്ടി ലഹരിയുടെ സംസ്കാരത്തെ പ്രതിരോധിക്കാനും ജീവന്റെ സംസ്കാരത്തെ വളർത്താനുമുള്ള വലിയ ഉത്തരവാദിത്വം കൂട്ടായ്മയിൽ ഫലപ്രദമായി നിർവഹിക്കാൻ നമുക്കു സാധിക്കട്ടെ. അതിനായുള്ള എല്ലാ പ്രവർത്തനങ്ങളിലും സമൃദ്ധമായ ദൈവാനുഗ്രഹത്തിനായി നമുക്കു പ്രാർത്ഥിക്കാം.



**ജോൺസൺ ജെ. ഇടയാറന്മുള**
*ഡയറക്ടർ*
*ആൽക്കഹോൾ & ഡ്രഗ് ഇൻഫർമേഷൻ*
*സെന്റർ (അഡിക്) - ഇന്ത്യ*

# ലഹരിപദാർത്ഥങ്ങളുടെ ദുരുപയോഗവും അവ സൃഷ്ടിക്കുന്ന സാമൂഹിക–ആരോഗ്യ പ്രശ്നങ്ങളും പ്രതിവിധികളും

സാക്ഷരതയിലും, ആരോഗ്യമേഖലയിലും, ജീവിത നിലവാരത്തിലും രാജ്യത്തിനു മുഴുവൻ മാതൃകയായ കേരളീയ സമൂഹം ഇന്നഭിമുഖീകരിക്കുന്ന ഏറ്റവും വലിയ സാമൂഹിക–സാമ്പത്തിക–ആരോഗ്യ പ്രശ്നമായി ലഹരിപദാർത്ഥങ്ങളുടെ ദുരുപയോഗം വളർന്നു കഴിഞ്ഞിരിക്കുകയാണ്. കേരളത്തിലെ ജനസംഖ്യയിൽ പ്രായപൂർത്തിയായവരിൽ, ഏതാണ്ട് 31% പുരുഷന്മാരും 3% സ്ത്രീകളും മദ്യം ഉപയോഗിക്കുന്നവരാണ്. ഇവരിൽ 6% മദ്യത്തിന് അടിമകളാണ്. ഏതാണ്ട് 37% പ്രായപൂർത്തിയായവർ ഏതെങ്കിലും രൂപത്തിൽ പുകയില ഉപയോഗിച്ചവരാണ്. മയക്കുമരുന്നുകൾ ഉപയോഗിക്കുന്നവവരുടെ എണ്ണം കേരളത്തിൽ ഗുരുതരമായി വർദ്ധിക്കുകയാണ്.

കേരളത്തിലെ യുവജനങ്ങൾക്കിടയിൽ ആൽക്കഹോൾ & ഡ്രഗ് ഇൻഫർമേഷൻ സെന്റർ (അഡിക്)–ഇന്ത്യ നടത്തിയ പഠനത്തിൽ ശ്രദ്ധേയമായ നിരവധി കാര്യങ്ങൾ കണ്ടെത്താനായിട്ടുണ്ട്. കഴിഞ്ഞ 24 വർഷങ്ങൾക്കുള്ളിൽ 21 വയസ്സിൽ താഴെയുള്ള യുവജനങ്ങൾക്കിടയിലെ ലഹരി ഉപയോഗത്തിൽ 1000 ശതമാനത്തിന്റെ ഞെട്ടിപ്പിക്കുന്ന വളർച്ചയാണ് ദർശിച്ചത്. 1990–ൽ മൊത്തം മദ്യപരിൽ 21 വയസ്സിൽ താഴെയുള്ളവരുടെ എണ്ണം വെറും 2% ആയിരുന്നെങ്കിൽ 2014 ആയപ്പോഴേക്കും അത് 20% ആയി വർദ്ധിക്കുകയാണുണ്ടായത്. മദ്യപാനത്തിലേക്ക് കടന്നുവരുന്നവരുടെ ശരാശരി പ്രായത്തിലും ഗണ്യമായ കുറവാണ് ദൃശ്യമായിട്ടുള്ളത്. 1986–ൽ മദ്യ ഉപഭോഗത്തിന്റെ കുറഞ്ഞ ശരാശരി പ്രായം 19 വയസ്സായിരുന്നെങ്കിൽ 2014 ആയപ്പോഴേക്കും അത് 13.5 വയസ്സായി കുറയുകയാണുണ്ടായത്. പുരുഷന്മാരോടൊപ്പം യുവതികളും, സ്ത്രീകളും മദ്യം രുചി നോക്കുവാൻ തുടങ്ങി എന്നതാണ് മറ്റൊരു സവിശേഷത.

അന്യസംസ്ഥാനങ്ങളിൽ നിന്നുള്ള ലക്ഷക്കണക്കിന് തൊഴിലാളികൾ കേരളത്തിൽ എത്തിയതോടെ ലഹരി പദാർത്ഥങ്ങളുടെ കള്ളക്കടത്തും, അനധികൃത വിൽപ്പനയും, ദുരുപയോഗവും ഇന്ന് പുതിയ വെല്ലുവിളികൾ ഉയർത്തിയിരിക്കുകയാണ്. അതോടൊപ്പം ഗുരുതരങ്ങളായ നിരവധി ആരോഗ്യ–സാമൂഹ്യ പ്രശ്നങ്ങളും വ്യാപകമാവുകയാണ്.

എന്താണീ ലഹരിപദാർത്ഥങ്ങൾ? വളരെ വൈകി മാത്രം അർത്ഥം മനസ്സിലാക്കുന്ന ഭീകര പ്രതിഭാസമാണ് ലഹരി പദാർത്ഥങ്ങൾ അവ വിഷമാണ്, രോഗമാണ്, നിരാശയാണ്, മരണമാണ്. നൈമിഷികമായ സുഖം തന്ന്, ക്ഷണികമായ വിസ്മൃതി പകർന്ന്, താത്കാലികമായ ആശ്വാസം പ്രദാനം ചെയ്തു മദ്യം, മയക്കുമരുന്നു, പുകയില തുടങ്ങിയ ലഹരി പദാർത്ഥങ്ങൾ ആയിരങ്ങളെ തീരാത്ത ദുഃഖത്തിലാഴ്ത്തുന്നു;



തോരാത്ത കണ്ണീരിൽ വീഴ്ത്തുന്നു; താങ്ങാനാവാത്ത കുറ്റബോധത്തിലമർത്തുന്നു.

മതങ്ങളുടേയും, സാമൂഹ്യ പരിഷ്കർത്താക്കളുടെയും, ശാസ്ത്രസത്യങ്ങളുടെയും, വിലക്കുകളും താക്കീതുകളും അവഗണിച്ച്, ലഹരിപദാർത്ഥങ്ങളുടെ ദുരുപയോഗം വർദ്ധിക്കുന്നതോടൊപ്പം, അതിന്റെ സ്വാധീനവലയത്തിൽ ഗുരുതരമായ നിരവധി സാമൂഹ്യ ആരോഗ്യ പ്രശ്നങ്ങൾ ഉയർന്നു പൊങ്ങുന്നത് നാം ദിനംപ്രതി കാണുന്നുണ്ട്. ലഹരിദുരന്തങ്ങളുടെ എത്രയെത്ര കരളലിയിപ്പിക്കുന്ന ദുഃഖകഥകളാണ് ഓരോ ദിവസവും നമ്മുടെ മുമ്പിൽ തെളിഞ്ഞുവരുന്നത്.

ഞെട്ടിപ്പിക്കുന്ന കൊലപാതകങ്ങൾ; അമ്പരപ്പിക്കുന്ന ആത്മഹത്യകൾ; ലജ്ജിപ്പിക്കുന്ന മാനഭംഗങ്ങൾ; ദയനീയമായ സാമ്പത്തിക തകർച്ചകൾ; ജുഗുപ്സാവഹമായ വഞ്ചനകൾ; നിരാശാജനകമായ വിവാഹമോചനങ്ങൾ – ഇവയുടെ ചരിത്രത്തിലേക്ക് ഒന്നിറങ്ങിച്ചെന്ന് പരിശോധിച്ചാൽ, സിംഹഭാഗത്തിന്റേയും ഉത്തരവാദിത്തം ലഹരിയുടെ കരാളഹസ്തങ്ങൾക്കാണെന്ന് നമുക്ക് മനസ്സിലാക്കുവാൻ കഴിയും.

ലഹരിപദാർത്ഥങ്ങൾ, അതുപയോഗിക്കുന്ന വ്യക്തിയെ മാത്രമല്ല ബാധിക്കുന്നത്, ആ വ്യക്തി ഉൾക്കൊള്ളുന്ന കുടുംബത്തിനും, സമൂഹത്തിനും, രാഷ്ട്രത്തിനും ധാർമ്മികവും സാമൂഹികവും സാമ്പത്തികവും ആരോഗ്യപരവും സാംസ്കാരികപരവുമായ അധഃപതനം ഉണ്ടാകുന്നു. ലഹരിയുടെ ഈ അതിപ്രസരം നമ്മുടെ നാടിന്റെ വികസനപ്രക്രിയക്ക് ഗുരുതരമായ ഭീഷണിയാണ്.

വസ്തുതകൾ ഇതായിരുന്നിട്ടും ലഹരിപദാർത്ഥങ്ങളുടെ ദുരുപയോഗം അനുദിനം വർദ്ധിച്ചുകൊണ്ടാണിരിക്കുന്നത്. എന്താണ് ഇതിനു കാരണം? ലഹരിപദാർത്ഥങ്ങൾ ഉപയോഗിക്കുന്നവരോട് ചോദിച്ചാൽ, തങ്ങളുടെ ശീലത്തിന് പിന്നിൽ പല ന്യായങ്ങൾ അവർക്കു നിരത്തുവാനുണ്ടാകും... ഉന്മേഷം കിട്ടാൻ; ക്ലേശം മറക്കാൻ; വേദന അകറ്റാൻ; നിരാശ വിസ്മരിക്കാൻ; സുഖഭോഗങ്ങളിൽ കുറ്റബോധം കൂടാതെ മുഴുകാൻ; കൂട്ടുകാരുടെ ഇടയിൽ പുരോഗമനവാദിയായി എണ്ണപ്പെടാൻ; വെറുതെ ഒരു രസത്തിന്... അങ്ങനെ പല കാരണങ്ങൾ അവർക്കു പറയാനുണ്ടാകും.

എങ്ങനെയാണ് ഇവർ ലഹരി ശീലം ആരംഭിച്ചത്? ലഹരിക്ക് അടിമകളായ കൂട്ടുകാരുടെ പ്രേരണ; ലഹരി ഉപയോഗിക്കുന്ന മാതാപിതാക്കളുടെ ദുർമാതൃക; മാധ്യമങ്ങളുടെ സ്വാധീനം; ചൂഷകരുടെ വഞ്ചന; ലഹരിദോഷത്തെക്കുറിച്ചുള്ള അജ്ഞത – ഇങ്ങനെ പോകും ആ നീണ്ട പട്ടിക.

'താൻ ഒരിക്കലും ലഹരിക്ക് അടിമയായിത്തീരില്ല- എപ്പോൾ വേണമെങ്കിലും തനിക്കത് നിർത്തുവാൻ കഴിയും...' ലഹരി ഉപയോഗിക്കുന്ന ആദ്യകാലഘട്ടത്തിൽ ഇതായിരിക്കും സാധാരണ എല്ലാ വ്യക്തികളുടെയും പ്രതികരണം. താൽക്കാലികമായ ഒരു രസത്തിനുവേണ്ടിയോ, കൂട്ടുകാരുടെ പ്രേരണാഫലമായോ ആരംഭിക്കുന്ന ലഹരി ഉപയോഗം, മിക്കപ്പോഴും അവർ അറിയാതെ തന്നെ, ആസക്തിയിലേക്കു നയിക്കുന്നു എന്നതാണ് വസ്തുത. അതാണ് ലഹരിപദാർത്ഥങ്ങളുടെ പ്രത്യേക സ്വഭാവം!

മാനസികമായ ആശ്രയത്വം (Psychological Dependency), ശാരീരികമായ ആശ്രയത്വം (Physical Dependency), എന്നീ സ്ഥിതിവിശേഷത്തിലേക്ക് വഴുതിവീഴുന്ന ആ വ്യക്തി അതോടെ ഒരു അടിമയായി മാറുന്നു. സ്വയം രക്ഷിക്കാൻ കഴിയാത്ത ഒരവസ്ഥ; തന്റെ യഥാർത്ഥ നിസ്സഹായ അവസ്ഥ മനസ്സിലാക്കുമ്പോഴേക്കും സമയം വളരെ വൈകിയിരിക്കും. ചിലപ്പോൾ മാരകമായ എയ്ഡ്സ് രോഗത്തിനുപോലും അടിമപ്പെട്ടെന്നും വരും. വ്യക്തിജീവിതത്തിലും, കുടുംബജീവിതത്തിലും, സാമൂഹ്യ ജീവിതത്തിലും, നിരവധി പ്രശ്നങ്ങൾ താൻ സൃഷ്ടിച്ചുകഴിഞ്ഞിരിക്കും. ധനവും മാനവും സുഖവും സന്തോഷവും സമാധാനവും ആരോഗ്യവും നഷ്ടപ്പെട്ട ഒരവസ്ഥ. കൂട്ടുകാരുടെ രഹസ്യത്തിലുള്ള പരിഹാസവും, സ്വന്തം മനസ്സാക്ഷിയുടെ കൂടെക്കൂടെയുള്ള കുത്തും – അങ്ങനെ നിരാശയും തീരാരോഗവും നിറഞ്ഞ വല്ലാത്ത ഒരവസ്ഥ!

ഈ സ്ഥിതിവിശേഷത്തിൽ നിന്നു രക്ഷപ്പെടുക വളരെ ശ്രമകരമാണ്. അതുകൊണ്ടുതന്നെ ഇങ്ങനെ ഒരവസ്ഥയിൽ എത്തിച്ചേരാതിരിക്കുകയാണ് ഏറ്റവും അഭികാമ്യം. അതിനുള്ള ഏക പോംവഴി ഒരിക്കൽപോലും ലഹരി ഉപയോഗിക്കാതിരിക്കുകയാണ്.

ലഹരിപദാർത്ഥങ്ങളുടെ ദുരുപയോഗം വളരെ സങ്കീർണ്ണത നിറഞ്ഞ ഒരു പ്രശ്നമാണെന്ന് നാം കണ്ടു കഴിഞ്ഞു. അതുകൊണ്ടുതന്നെ അതിന്റെ പ്രതിവിധിയും വളരെ സങ്കീർണ്ണത നിറഞ്ഞതാണ്. വെറും നിയമംകൊണ്ടോ ചികിത്സകൊണ്ടോ മാത്രം പരിഹരിക്കാവുന്ന പ്രശ്നമല്ല ഇത്. നേരെമറിച്ച് ഇവിടെ നിയമവും ബോധവൽക്കരണവും ചികിത്സാപുനരധിവാസ പ്രവർത്തനങ്ങളും സമന്വയിപ്പിക്കണം.

നമ്മുടെ യുവതലമുറയെ ഈ ശാപത്തിന്റെ കെടുതിയിൽ നിന്ന് അകറ്റിനിർത്തുന്നതിന് ഗവൺമെന്റിനും സന്നദ്ധ സംഘടനകൾക്കും നിർണ്ണായകമായ പങ്കുവഹിക്കുവാൻ കഴിയും. ലഹരിക്കെതിരായുള്ള നിയമങ്ങൾ കർക്കശമായി ആത്മാർത്ഥതയോടുകൂടി നടപ്പാക്കണം. ലഹരിദോഷത്തെക്കുറിച്ച് വ്യാപകമായ പ്രചരണവും ബോധവൽക്കരണവും നടത്തണം. അതോടൊപ്പം ലഹരിക്കടിമകളായവരെ ചികിത്സിക്കുന്നതിനും, പുനരധിവസിപ്പിക്കുന്നതിനും നമുക്ക് കഴിയണം. ഗവൺമെന്റും അതിന്റെ വിവിധ വകുപ്പുകളും, മാതാപിതാക്കളും, അദ്ധ്യാപകരും, സന്നദ്ധ സംഘടനകളും, മത സംഘടനകളും ഒരുമിച്ചു ചേർന്ന് പ്രവർത്തിക്കുകയാണെങ്കിൽ ലഹരി എന്ന വിപത്തിന് പ്രതിവിധി കണ്ടെത്തുവാൻ തീർച്ചയായും നമുക്ക് കഴിയും....



# ലഹരിക്കെതിരെ
## ജീവിത നൈപുണ്യ വിദ്യാഭ്യാസം



**ജോബി കൊണ്ടൂർ**
*ജില്ലാ കോർഡിനേറ്റർ*
*ചൈൽഡ്‌ലൈൻ*
*തിരുവനന്തപുരം*

വനിതാ ശിശുവികസന വകുപ്പിലെ ഐ.സി.ഡി.എസ്സിന്റെ വർണക്കൂട്ട് പരിപാടിയിലാണ് ആദിത്യനെ (യഥാർത്ഥ പേരല്ല) പരിചയപ്പെടുന്നത്. ലഹരിക്കെതിരെ ലൈഫ് സ്കിൽ എന്ന വിഷയത്തിൽ കുട്ടികളെ ഗ്രൂപ്പുകളായി തിരിച്ച് ഒരു ഗ്രൂപ്പിനെ ലഹരി പദാർത്ഥങ്ങൾ വിൽക്കുന്നവരായും മറ്റൊരു ഗ്രൂപ്പിനെ കുട്ടികളായും നിർത്തി. എന്നാൽ വിൽക്കുന്ന ഗ്രൂപ്പിന്റെ യാതൊരു പ്രലോഭനവും വേണ്ടിവന്നില്ല ആദിത്യന് ലഹരിപദാർത്ഥങ്ങൾ വിൽക്കുന്ന ഗ്രൂപ്പിലേക്ക് പോകാൻ. തുടർന്ന് ആവശ്യപ്പെടാതെ തന്നെ ലഹരി ഉപയോഗിക്കുന്നതൊക്കെ അവൻ അഭിനയിച്ചു.

ക്ലാസ്സിനൊടുവിൽ അവൻ എന്നെ കാണാൻ വന്നു. 'സാർ ഞാൻ മദ്യവും മറ്റു ലഹരി പദാർത്ഥങ്ങളും സ്ഥിരമായി ഉപയോഗിക്കുന്നുണ്ട്. മദ്യം എനിക്ക് ഒഴിവാക്കാൻ പറ്റുന്നില്ല. ഒരു പ്രാവശ്യം ചികിത്സ എടുത്തെങ്കിലും വീണ്ടും കൂട്ടുകാരുടെ കൂടെ കൂടി പഴയ അവസ്ഥയിലായി. ഇപ്പോൾ ഞാൻ പത്താം ക്ലാസ്സിൽ പഠിക്കുകയാണ്. ഏഴാം ക്ലാസ്സുമുതൽ എല്ലാ ലഹരിപദാർത്ഥങ്ങളും ഉപ.യോഗിക്കുന്നു. അച്ഛനുപേക്ഷിച്ചുപോകുകയും അമ്മ രോഗിയാവുകയും ചെയ്തതിനു ശേഷം കുടുംബം നോക്കുന്നത് ഞാനാണ്. ജെ.സി. ബി.ക്കൊപ്പം ക്ലീനറായും മേസ്തിരിക്ക് കയ്യാളായും പോകുന്നതുമാണ് വരുമാന മാർഗ്ഗം'.

പിന്നീടാണ് ഞാൻ അവന്റെ കൈ ശ്രദ്ധിക്കുന്നത്. ഇരുകൈകളിലും ബ്ലൈഡ്കൊണ്ട് വരഞ്ഞതിന്റെ മുറിപ്പാടുകൾ. ഒരുപക്ഷേ, അവനിലെ സ്വഭാവ വ്യതിയാനം നേരത്തെ തിരിച്ചറിഞ്ഞ് ചികിത്സ നൽകിയിരുന്നെങ്കിൽ അവനീ അവസ്ഥയിൽ എത്തിപ്പെടില്ലായിരുന്നു. അവന് പൂർണ്ണമായും ഒരു പുതിയ ജീവിതം തുടങ്ങണമെന്ന് ആഗ്രഹമുണ്ട്.

എല്ലാ കാര്യങ്ങളും രഹസ്യമായി സൂക്ഷിക്കുമെന്ന് ഉറപ്പുകൊടുത്തതിനാലും കുറഞ്ഞ സമയംകൊണ്ട് അവനിൽ ഉടലെടുത്ത വിശ്വാസവും എന്നോട് സംസാരിക്കാൻ അവനെ പ്രേരിപ്പിച്ചിട്ടുണ്ടാകണം. ഇപ്പോഴവൻ തിരുവനന്തപുരം ജില്ലയിലെ ഒരു ലഹരിവിമോചന ആശുപത്രിയിൽ ചികിത്സയിലാണ്. നിശ്ചിത ഇടവേളകളിൽ മാനസികാരോഗ്യപ്രവർത്തകരുടെ സേവനവും ലഭ്യമാകുന്നുണ്ട്. പോലീസിൽ ചേരുക എന്ന അവന്റെ ലക്ഷ്യത്തെ ആദ്യമേതന്നെ പൊടിതട്ടിയെടുത്തതിനാൽ പഠനത്തിലുള്ള അവന്റെ ശ്രദ്ധയും കൂടിയിട്ടുണ്ട്. മുൻവിധികളില്ലാതെയുള്ള അവന്റെ അദ്ധ്യാപകരുടെ സഹകരണം രാവിലെയും വൈകുന്നേരവും ഫുട്ബോളിനും വ്യായാമങ്ങൾക്കും അവനെ സഹായിക്കുന്ന പി.റ്റി. അദ്ധ്യാപകന്റെ സഹായവുമൊക്കെ ഒരു തിരിച്ചുവരവ് വേഗത്തിലാക്കിയിട്ടുണ്ട്. ഓരോ കുട്ടിക്കും കൂടെ നിൽക്കാനും കൂട്ടുകാരാകാനും കൈ പിടിച്ച് നടത്താനും അവന്റെ വിഷമഘട്ടങ്ങളിൽ ആളുണ്ടാവുക എന്നതിന്റെ പ്രാധാന്യം തിരിച്ചറിഞ്ഞ ദിവനസങ്ങളായിരുന്നു അത്.

ഒരു സന്നദ്ധ സംഘടന ഭാരതത്തിൽ നടത്തിയ പഠനത്തിൽ കണ്ടെത്തിയത് ലഹരിക്ക് അടിമപ്പെട്ട് ചികിത്സ

തേടുന്നവരിൽ 63% വും കുട്ടികളായിരിക്കുമ്പോൾ തന്നെ ലഹരി പദാർത്ഥങ്ങൾ ഉപയോഗിച്ച് തുടങ്ങിയവരാണ് എന്നാണ്. തിരുവനന്തപുരം ജില്ലയിലെ ഗ്രാമ, തീരദേശ, നഗര പരിധികളിൽ നിന്നും 1800 കുട്ടികളെ നേരിട്ട് കണ്ട് നടത്തിയ പഠനത്തിൽ 600-ഓളം കുട്ടികൾ ഒരുപ്രാവശ്യമെങ്കിലും ലഹരി പദാർത്ഥങ്ങൾ ഉപയോഗിച്ചിട്ടുണ്ടെന്നും കണ്ടെത്തി. കുട്ടിയായിരിക്കുമ്പോൾ തന്നെ ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കുന്നത് അതിന് അടിമപ്പെടാനുള്ള സാധ്യത വർദ്ധിപ്പിക്കും എന്നതും കൗമാരക്കാരായ കുട്ടികൾക്ക് കൃത്യമായ ലക്ഷ്യബോധവും മറ്റിതര ജീവിത നൈപുണ്യങ്ങളും ഇല്ലാതിരുന്നാൽ ലഹരിക്ക് അടിമപ്പെടാനുള്ള സാധ്യത വർദ്ധിപ്പിക്കുമെന്നുള്ളതും ലഹരി ഉപയോഗത്തിനെതിരെ ജീവിത നൈപുണ്യങ്ങളെ അടിസ്ഥാനമാക്കിയുള്ള വിദ്യാഭ്യാസത്തിന്റെ പ്രസക്തി എടുത്തുകാണിക്കുന്നു.

**ജീവിത നൈപുണ്യം**

ദൈനംദിന ജീവിതത്തിലെ വെല്ലുവിളികളെ കാര്യക്ഷമമായി നേരിടുന്നതിന് ഉതകുന്ന ആർജ്ജിച്ചെടുക്കാൻ പറ്റുന്നതും പരമവുമായ കഴിവുകളെയാണ് ജീവിത നൈപുണ്യം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. വ്യക്തികളുടെ വികാസത്തിനും സാമൂഹ്യവികസനത്തിനും മനുഷ്യാവകാശ സംരക്ഷണത്തിനും ആരോഗ്യവും സാമൂഹികവുമായ പ്രശ്നങ്ങൾ ഉണ്ടാകാതിരിക്കാൻ സഹായിക്കുന്നതിനും ജീവിത നൈപുണ്യങ്ങൾ കാരണമാകുന്നു.

ജീവിത നൈപുണ്യ വിദ്യാഭ്യാസത്തിന്റെ പ്രധാന ഉദ്ദേശ്യം ഒരു വ്യക്തിയിൽ നിലവിലുള്ള അറിവും മൂല്യബോധവും ചിന്താരീതിയും ആരോഗ്യപരമായ സ്വഭാവവും വർദ്ധിപ്പിക്കുന്നതിനോടോപ്പം തെറ്റായ അറിവുകളും നിഷേധാത്മക ചിന്തകൾ, അപകടകരമായ സ്വഭാവ സവിശേഷതകൾ എന്നിവ ഇല്ലാതാക്കുന്നതിനോ കുറച്ചുകൊണ്ടുവരുന്നതിനോ സഹായിക്കുക എന്നതുമാണ്.

ജീവിത നൈപുണ്യത്തിലധിഷ്ഠിതമായ വിദ്യാഭ്യാസത്തിലൂടെ ചെറുപ്രായത്തിലെ തന്നെ ആരോഗ്യപരമായി പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതിനും കുട്ടികൾ ലഹരി ഉപയോഗിക്കാനുള്ള സാധ്യത ഇല്ലാതാക്കുന്നതിനും സഹായിക്കുന്നു. പ്രധാനമായും സ്വാവബോധം വർദ്ധിപ്പിച്ചും, കൃത്യമായ ലക്ഷ്യബോധം, ഉത്കണ്ഠ, സമ്മർദ്ധങ്ങൾ, സംഘർഷങ്ങൾ എന്നിവയെ അതിജീവിക്കാനുള്ള കഴിവ്, നല്ല ആശയ വിനിമയ പാടവം, തീരുമാനമെടുക്കാനുള്ള കഴിവ്, വിമർശനാത്മക ചിന്ത, ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കാൻ ആവശ്യപ്പെടുന്ന സാമൂഹ്യ സാഹചര്യങ്ങളെ അതിജീവിക്കൽ എന്നിവ ജീവിത നൈപുണ്യവിദ്യാഭ്യാസത്തിലൂടെ ആർജ്ജിച്ചെടുക്കുവാൻ സാധിക്കും.

**ലഹരിക്കെതിരെയുള്ള ജീവിത നൈപുണ്യ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യങ്ങൾ**

ഒരേ ലഹരി പദാർത്ഥങ്ങളോട് വിവിധ വ്യക്തികൾ ഒരേ സാഹചര്യത്തിൽ വ്യത്യസ്തമായി പെരുമാറുകയും ഒരു വ്യക്തിക്ക് തന്നെ ഒരു ലഹരി പദാർത്ഥത്തിന്റെ ഉപയോഗം മൂലമുള്ള പ്രത്യാഘാതങ്ങൾ വിവിധ സാഹചര്യങ്ങളിൽ വ്യത്യസ്തമാകുകയും ചെയ്യാറുണ്ട്.

പ്രധാനമായും ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കാനുള്ള കാരണം, ഏതു സാമൂഹിക പശ്ചാത്തലത്തിൽ ഉപയോഗിക്കുന്നു, ഉപയോഗിക്കുന്ന ലഹരി വസ്തുക്കളുടെ സവിശേഷതകൾ എന്നിവ ഇവയുടെ പരിണിത ഫലങ്ങളെയും ബാധിക്കാറുണ്ട്.

ഇതിൽ ആദ്യ രണ്ടു കാരണങ്ങൾ നമുക്ക് ജീവിത നൈപുണ്യവിദ്യാഭ്യാസത്തിലൂടെ നേരിടാൻ സാധിക്കുന്നതാണ്. അതിലൂടെ ലഹരി പദാർത്ഥങ്ങൾ കുട്ടികൾ ഉപയോഗിക്കുന്നത് ഒഴിവാക്കാനും അപകടകരമായ ഉപയോഗം നിർത്തുന്നതിനും ലഹരി പദാർത്ഥങ്ങളുടെ ഉപയോഗം കൊണ്ടുള്ള അനന്തരഫലങ്ങളെക്കുറിച്ച് അവബോധമുണ്ടാകുന്നതിനും തീരുമാനമെടുക്കാനും ആരോഗ്യപരമായ ജീവിതശൈലി വളർത്തിയെടുക്കാനും സഹായിക്കുന്നു.

ജീവിത നൈപുണ്യങ്ങൾ ഓരോ വ്യക്തിയുടെയും ജീവിത സാഹചര്യത്തിനനുസരിച്ച് വളർത്തിയെടുക്കേണ്ടതാണ്. ലോകാരോഗ്യസംഘടന കൗമാരക്കാരായ കുട്ടികളിൽ ചിന്താപരമായും സാമൂഹ്യപരമായും വൈകാരികപരമായും വളർത്തിയെടുക്കേണ്ട 10 ജീവിത നൈപുണ്യങ്ങളെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. ഓരോ ജീവിത സാഹചര്യങ്ങളിലും ഓരോ തരത്തിലുള്ള ജീവിത നൈപുണ്യങ്ങളാണ് കുട്ടികൾക്ക് ആവശ്യമായി വരുന്നത്. ഇവിടെ ആദിത്യന്റെ സാഹചര്യത്തിൽ ഉണ്ടാകേണ്ടിയിരുന്ന ജീവിത നൈപുണ്യങ്ങളിൽ ചിലതിനെക്കുറിച്ച് നമുക്കൊന്നു വിശകലനം ചെയ്യാം.

**1. സമ്മർദ്ദങ്ങളെ അതിജീവിക്കാനുള്ള കഴിവ്**

ഒരുപക്ഷേ തന്റെ കുടുംബ ചുറ്റുപാടുകളും സാമ്പത്തിക പരാധീനതകളും ചെറുപ്പത്തിലെ അച്ഛനുപേക്ഷിച്ചു പോയതും അമ്മയുടെ രോഗവും ചെറുപ്രായത്തിലെ അവന്റെ മാനസിക സമ്മർദ്ദം കൂട്ടിയിട്ടുണ്ടാകാം. ഈ സമയത്ത് വിശ്വാസമുള്ള ആരുടെയെങ്കിലും സാമീപ്യവും സഹായകവും അവന് ലഭിച്ചിരുന്നുവെങ്കിൽ ഒരു പരിധിവരെ ഈ സമ്മർദ്ദങ്ങളെ അതിജീവിക്കുവാൻ അവന് കഴിയുമായിരുന്നു.

ഡ്രഗ് എന്ന് പറയുന്നത് മാനസിക സമ്മർദ്ദം കുറക്കാനുള്ള ഒരു ഉപാദിയാണെന്ന് ചിലരെങ്കിലും ചിന്തിക്കുന്നുണ്ട്. അങ്ങനെ ഉപയോഗം തുടങ്ങുകയും ചെയ്യും. എന്നാൽ ഒരു കുട്ടിയെ സംബന്ധിച്ചിടത്തോളം ക്രിയാത്മക ചിന്ത വളർത്തുകയും വിമർശനാത്മകമായി ചിന്തിച്ച് ഒരു തീരുമാനത്തിലെത്തുകയും വേണം. അവിടെ ഒരു സമ്മർദ്ദം ഉണ്ടാകുമ്പോൾ നമ്മുടെ പഠനം, ശാരീരികാരോഗ്യം, വൈകാരികാരോഗ്യം, സാമൂഹ്യ ബന്ധങ്ങൾ എന്നിവയിൽ വിഷമമമുണ്ടാകുന്നത് മനസ്സിലാക്കാം എന്നാൽ ഇതിന് പ്രതിവിധി ലഹരിപദാർത്ഥങ്ങളല്ല.

ആദ്യമായി മാനസിക സമ്മർദ്ദം ആണെന്ന് മനസ്സിലാക്കുകയും ഉറക്കത്തിലൂടെയും കളികളിലൂടെയും വിനോദ ഉപാദികളിലൂടെയും നല്ല സൗഹൃദത്തിലുടെയും മാനസിക സമ്മർദ്ദം ഇല്ലാതാക്കാം. ഇതോടൊപ്പം സ്വഭാവത്തിന് മാറ്റങ്ങൾ വരുത്തൽ (സമയത്തെ ഉപയോഗിക്കുന്നത് എങ്ങനെ എന്ന് വിലയിരുത്തുക, വ്യക്തമായ ഒരു ലക്ഷ്യം ഉണ്ടാകുക തുടങ്ങിയവ) വൈകാരികമായ ഇടപെടൽ (പോസിറ്റീവായി ചിന്തിക്കുക, തെറ്റായ ചിന്തകളെ ഇല്ലായ്മ ചെയ്യുക, ശാരീരിക ഉല്ലാസ പ്രവർത്തനങ്ങൾ (ശാരീരിക വ്യായാമം, സംഘ



മായ കളികൾ, ശ്വസന വ്യായാമങ്ങൾ തുടങ്ങിയവയിലൂടെ കുട്ടികളിലെ മാനസിക സമ്മർദ്ദം കുറയ്ക്കാവുന്നതാണ്.

**വിമർശനാത്മക ചിന്തയുടെ അഭാവം**

കൂടുതൽ നിർബന്ധങ്ങളൊന്നും വേണ്ടിവന്നില്ല ആദിത്യന് ലഹരി പദാർത്ഥങ്ങൾ വിൽക്കുന്നവരുടെ ഗ്രൂപ്പിലേക്ക് ചേരാൻ. ഒരുപക്ഷേ, വിമർശനാത്മക ചിന്ത എന്ന ജീവിത നൈപുണ്യം കൈമുതലായി ഉണ്ടായിരുന്നെങ്കിൽ ഈ ലഹരി എനിക്ക് വേണ്ടതാണോ, ഇപ്പോൾ ഇത് വേണ്ടതാണോ, ഇത് ഉപയോഗിച്ചാലുള്ള ഗുണവും ദോഷവും എന്തൊക്കെയാണ്, ഈ ലഹരി എനിക്ക് നൽകുന്ന ആൾക്കുള്ള പ്രയോജനങ്ങളെന്തൊക്കെയാണ് എന്നീ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ ശ്രമിക്കുകയും അതിലൂടെ ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കുന്നതിൽ നിന്ന് ഒഴിഞ്ഞു നിൽക്കാനും ശ്രമിക്കുമായിരുന്നു.

**സ്വാവബോധത്തിന്റെ അഭാവം**

തന്റെ സ്വഭാവ സവിശേഷതകളും, കഴിവുകളും ബലഹീനതകളും തിരിച്ചറിഞ്ഞിരുന്നുവെങ്കിൽ തന്റെ ലക്ഷ്യത്തിൽ നിന്ന് വ്യതിചലിച്ച് ലഹരിക്ക് പുറകേ ആദിത്യൻ പോകുകയില്ലായിരുന്നു.

കുട്ടികളിൽ ചെറുപ്രായത്തിലെതന്നെ സ്വാവബോധം വളർത്തുന്നതിലൂടെ അവർക്ക് കൃത്യമായതും വ്യക്തമായതും ആർജ്ജിച്ചെടുക്കാൻ പറ്റുന്നതും ഒരു നിശ്ചിത കാലയളവിൽ എത്തിപ്പിടിക്കാൻ പറ്റുന്നതുമായ ലക്ഷ്യബോധം സൃഷ്ടിക്കാൻ സാധിക്കും.

**ആശയവിനിമയത്തിന്റെ അഭാവം**

ഒരുപക്ഷേ, തന്റെ കൂട്ടുകാരന്റെ ഒരു ചെറിയ പ്രേരണയിൽ തന്നെ ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കാൻ തുനിഞ്ഞതിന് മുകളിൽ പറഞ്ഞ ജീവിത നൈപുണ്യങ്ങളോടൊപ്പം തന്നെ ആശയ വിനിമയ പാടവവും ഉണ്ടായിരുന്നുവെങ്കിൽ 'വേണ്ട' എന്നു പറയുവാൻ ആദിത്യന് കഴിയുമായിരുന്നു.

**ലഹരി ഉപയോഗിക്കാൻ പ്രേരിപ്പിച്ചാൽ കുട്ടികൾ എന്തു ചെയ്യണം**

പ്രേരണ : നീ പേടിക്കേണ്ട ഇത് എല്ലാവരും ഉപയോഗിക്കുന്നതാണ് -
മറുപടി : എനിക്ക് വേണ്ട/ വേണ്ട നന്ദി എന്ന് മര്യാദയോടെ നിരസിക്കുക
പ്രേരണ : ഒരു പ്രാവശ്യം ഉപയോഗിച്ചാൽ ഒരു പ്രശ്നവുമില്ല -
മറുപടി : ഞാനിത് ഉപയോഗിക്കില്ല
പ്രേരണ : നമുക്ക് ലഹരി ഉപയോഗിച്ചാലോ -
മറുപടി : നമുക്ക് ഡാൻസ് ചെയ്താലോ /സിനിമ കാണാൻ പോയാലോ /ഒരു കാപ്പി കുടിച്ചാലോ

മുകളിൽ പറഞ്ഞ വാചകങ്ങളിൽ മൂന്ന് തരത്തിൽ വേണ്ട എന്നു പറയാൻ ആശയ വിനിമയ പാടവം എന്ന ജീവിത നൈപുണ്യം ഉപയോഗിച്ചു. ഒന്നാമത്തെത് ലളിതമായി 'വേണ്ട' എന്നു പറഞ്ഞതായിരുന്നുവെങ്കിൽ രണ്ടാത്തേത് ഉറച്ച സ്വരത്തിലുള്ള 'വേണ്ട' പറച്ചിലായിരുന്നു. എന്നാൽ മൂന്നാമത്തേത് വേണ്ട എന്നു പറയാതെതന്നെ തന്റെ ഇഷ്ടമില്ലായ്മ അവനെ അറിയിക്കുകയും ചെയ്തു.

ലഹരി പദാർത്ഥങ്ങളുടെ ഉപയോഗത്തിനെതിരെ ജീവിത നൈപുണ്യ വിദ്യാഭ്യാസം കുട്ടികളിൽ ശരിയായ സ്വഭാവമാറ്റമുണ്ടാക്കുന്നതിനും അറിവും ചിന്താരീതിയും കഴിവുകളും ഒരുപോലെ സംയോജിപ്പിക്കുന്നതിന് പ്രാപ്തരാക്കുന്നു. പങ്കാളിത്താധിഷ്ഠിതമായ വിദ്യാഭ്യാസ രീതിയിലൂടെയും പഠനരീതികളിലൂടെയും അറിവുനേടാനും കുട്ടിയുടെ ആവശ്യാനുസരണം ലിംഗപദവിയിലധിഷ്ഠിതമായ വിദ്യാഭ്യാസം നേടുന്നതിനും കാരണമാകുന്നു. ഈ ജീവിത നൈപുണ്യവിദ്യാഭ്യാസം പാഠ്യപദ്ധതിയുടെ ഭാഗമായിത്തന്നെ അഭ്യസിപ്പിക്കേണ്ടതാണ്. ഒരു സമൂഹത്തിന്റെ കൂട്ടായ പരിശ്രമം കൊണ്ടുമാത്രമേ കുട്ടികളിൽ ഒരു പരമമായ മാറ്റം കൊണ്ടുവരാൻ സാധിക്കുകയുള്ളൂ എന്നതിന്റെ ഉത്തമ ഉദാഹരണമാണ് ആദിത്യൻ എന്ന കുട്ടി.



# ഭീതി വിതച്ച് ലഹരിവ്യാപനം

അഡ്വ. ചാർളി പോൾ
MA., LLB., DSS

കഴിഞ്ഞദിവസം തൊടുപുഴയിലെ ലോഡ്ജിൽനിന്ന് എം.ഡി.എം.എ.യുമായി പിടിയിലായ പെൺകുട്ടി യുടെ അലറിക്കരച്ചിൽ കേരളത്തിന് ചില ദുരന്ത സൂചനകൾ നൽകുന്നുണ്ട്. പഠനകാലത്ത് നിരവധി സമ്മാനങ്ങൾ നേടുകയും മികച്ചവിജയം കൈവരിക്കുകയും ചെയ്ത പെൺകുട്ടി പിന്നീട് പ്രണയം വഴി ലഹരിയുടെ കെണി യിൽ പെടുകയായിരുന്നു. ലഹരി ഉപയോഗത്തിലേക്കും പിന്നീട് ലഹരി വില്പനയിലേക്കും നീങ്ങുന്ന യുവതീ യുവാക്കളുടെ എണ്ണത്തിൽ വൻവർദ്ധനയാണ് കേരളത്തിലുണ്ടാകുന്നത്. യുവതലമുറ പാഴ്ജന്മങ്ങളായി മാറുക യാണ്. നരകത്തി ലേക്കാണ് ലഹരിവാതിൽ തുറക്കുന്നതെന്ന് അറിയുമ്പോ ഴേക്കും ഏറെ വൈകിപ്പോകുകയാണ്. ഇരുൾലോകത്തിൽ നിന്ന് പിന്നീട് പലരും തിരിച്ചുവരുന്നുമില്ല.

സംസ്ഥാനത്ത് ലഹരിക്ക് അടിമകളായ 70 ശതമാനം പേരും 10–15 വയസ്സിൽ ഉപയോഗം തുടങ്ങിയതാ ണെന്നാണ് എക്സൈസ് റിപ്പോർട്ട്. ഒരാളും ലഹരിപദാർത്ഥത്തിന് കീഴടങ്ങുമെന്ന് കരുതിയല്ല, അതുപയോഗിച്ചു തുടങ്ങുന്നത്. ആരുമത് ആശിക്കുന്നുമില്ല. മറിച്ച് എനിക്ക് എപ്പോഴും നിയന്ത്രണവിധേയമാക്കാനാവും എന്ന വിശ്വാസത്തോ ടെയും തീരുമാനത്തോടെയും തന്നെയാണ് ഒരാൾ ലഹരിപദാർത്ഥം ഉപയോഗിച്ചുതുടങ്ങുന്നത്. ഉപയോഗിക്കു ന്നവരിൽ 40 ശതമാനം പേർ തീർച്ചയായും ലഹരിക്ക് അടിമകളാകുന്നു എന്ന് പഠനങ്ങൾ തെളിയിക്കുന്നു. ഒറ്റത്തവണ ഉപയോഗത്തിൽതന്നെ അടിമപ്പെടാൻ സാധ്യത യുള്ളവയാണ് സിന്തറ്റിക് ലഹരികൾ. ഒരു പരീക്ഷണ ത്തിനോ കൗതുകത്തിനോപോലും അപകടകരമായ സിന്തറ്റിക് മയക്കുമരുന്നുകൾ ഉപയോഗിക്കാൻ പാടില്ലെന്ന് മാനസികരോഗവിദഗ്ദ്ധൻ മുന്നറിയിപ്പ് നൽകുന്നുണ്ട്. എന്നാൽ ഇതൊന്നും മുഖവിലക്കെടുക്കാതെ ഉല്ലാസ മരുന്നുകൾ എന്ന രീതിയിൽ യുവതലമുറ ഈ ചതിക്കുഴിയിൽ അകപ്പെടുകയാണ്. മയക്കുമരുന്ന് സ്ഥിരമായി ഉപയോഗി ക്കുന്നവർക്ക് പരമാവധി 5 വർഷം വരേയെ പിടിച്ചു നിൽക്കാനാവൂ. പിന്നെ മരണത്തിലേക്കുള്ള യാത്രയാണ്. സ്വന്തം ജീവനും ജീവിതവും നശിപ്പിച്ചുള്ള പാഴ്ജന്മയാത്ര.

പഞ്ചാബിൽ സംഭവിച്ച ലഹരിയുടെ ദുരന്തയാത്ര കേരളത്തിലിന്ന് അരങ്ങേറ്റം നടത്തുകയാണ്. കുഞ്ഞു കുട്ടികൾവരെ ലഹരിമരുന്നിന് അടിമകളായി ചികിത്സ തേടുന്ന ദുരവസ്ഥയിലാണിപ്പോൾ ദൈവത്തിന്റെ സ്വന്തംനാട്. പഞ്ചാബിൽ മയക്കുമരുന്നിന് അടിമകളായ നിരവധി ചെറുപ്പക്കാർ പഠനത്തിലും സ്പോർട്സിലുമെല്ലാം പരാജയപ്പെട്ട് ജോലി

യൊന്നുമില്ലാതെ വീടുകളിൽ കഴിയേണ്ട അവസ്ഥയുണ്ടായി. ഗുരുതരമായ സാമൂഹ്യ പ്രശ്നമായും വളരുന്ന കച്ചവടമായി ലഹരി മാറി. കേരളത്തിലും തനിയാർവത്തനം നടക്കുകയാണ്. കഞ്ചാവ്, കൊക്കെയ്ൻ, എൽ.എസ്.ഡി. സ്റ്റാമ്പ്, ഹാഷിഷ് ഓയിൽ, എം.എഡി.എം.എ. ഏറ്റവുമൊടുവിൽ നെടുമ്പാശ്ശേരി വിമാനത്താവളത്തിൽനിന്നും മെഥാകിനോൾ വരെ പിടികൂടിയിരിക്കുകയാണ്.36 കോടി രൂപ വിലവരുന്ന 18 കിലോ മെഥാകിനോൾ ആണ് പിടികൂടിയത്. സിംബാബ്‌വേയിൽനിന്ന് ദോഹവഴി കൊച്ചിയിലെത്തിയ പാലക്കാട് സ്വദേശി മുരളീധരൻ നായരിൽനിന്നാണ് ഈ മയക്കുമരുന്ന് പിടികൂടിയത്. ബാംഗ്ലൂർ കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്ന ആഫ്രിക്കൻ മയക്കുമരുന്ന് മാഫിയ പ്രധാന കണ്ണിയായ നൈജീരിയൻ പൗരൻ ഒക്കാഫോർ എസേ ഇമ്മാനുവേലിനെ (36) കഴിഞ്ഞദിവസം പാലാരിവട്ടം പോലീസ് അറസ്റ്റ്ചെയ്തു. കഴിഞ്ഞ ആറുമാസ ത്തിനുള്ളിൽ എറണാകുളം ഭാഗത്തേക്ക് മാത്രം 4.5 കിലോ എം.ഡി.എം.എ. ഇയാൾ നേതൃത്വം നൽകുന്ന സംഘം എത്തിച്ചതായിട്ടാണ് റിപ്പോർട്ട്. ഒരു ഗ്രാം എം.ഡി.എം.എ.ക്ക് 5000 മുതൽ 7000 വരെയാണ് വില. ലഹരിയുടെ കടത്തും ഉപയോഗവും നാൾക്കുനാൾ വർദ്ധിച്ചുവരികയാണ്. 2016ൽ 6000 കേസുകളുണ്ടായിരുന്ന സംസ്ഥാനത്ത് ഈവർഷം ഇതുവരെ 16,000 കേസുകളായി. ഇത് പിടിക്കപ്പെടുന്ന കണക്ക് മാത്രമാണെന്നോർക്കുക.



ഓണക്കാലത്തെ വ്യാജമദ്യവും ലഹരിയും തടയാൻ ലക്ഷ്യമിട്ട് എക്സൈസ് വകുപ്പ് ആരംഭിച്ച സ്പെഷ്യൽ ഡ്രൈവ് രണ്ടാഴ്ച പിന്നിട്ടപ്പോഴേക്കും സംസ്ഥാനത്താകെ രജിസ്റ്റർ ചെയ്തത് 5036 കേസുകളാണ്. അറസ്റ്റിലായത് 1300 പേരും. ലഹരിമരുന്നായ എം.ഡി.എം.എ.യു കഞ്ചാവും കൈമാറ്റം ചെയ്യുന്നതിനിടയിൽ കഴിഞ്ഞദിവസം പിടിയിലായത് ഇടുക്കി എ.ആർ.ക്യാമ്പിലെ ഒരു സിവിൽ പോലീസ് ഓഫീസർതന്നെയാണെന്നത് ലഹരി വ്യാപനത്തിന്റെ ഭീക്ഷണസ്വഭാവം കൂടുതൽ വ്യക്തമാകുന്നു. സംസ്ഥാനത്തുനിന്ന് 2018–20 കാലയളവിൽ പിടിച്ചെടുത്ത ലഹരിമരുന്നിന്റെ തോതിൽ 122 ശതമാനം വർദ്ധനയുണ്ടായതാണ് കേന്ദ്ര അഭ്യന്തരമന്ത്രാലയത്തിന്റെ കണക്ക്. കഴിഞ്ഞവർഷം ജനുവരി 1 മുതൽ ഡിസംബർ 31 വരെ സംസ്ഥാനത്ത് വിവിധ ഇടങ്ങളിൽ നിന്നായി 6.130 ഗ്രാം എം.ഡി.എം.എ.യും 16,062 ഗ്രാം ഹാഷിഷ് ഓയിലും 5,632 കിലോഗ്രാം കഞ്ചാവും എക്സൈസ്‌വകുപ്പ് പിടികൂടിയിട്ടുണ്ട്. ഇതിന്റെ എത്രയോമടങ്ങ് ലഹരിവസ്തുക്കൾ യഥാർത്ഥത്തിൽ വിനിമയം ചെയ്യപ്പെടുന്നുണ്ടാകാം.



ലഹരി സംഘങ്ങളുട തായ്‌വേര് അറുത്ത് കേരളത്തെ ലഹരിയിൽ നിന്ന് മോചിപ്പിച്ചേ തീരു. അതിനായി ഏകോപിത മുന്നേറ്റം ആവശ്യമാണ്. കുടുംബവും അധ്യാപകരും സമൂഹവും സർക്കാർ സംവിധാനങ്ങളും ചേർന്ന് സൃഷ്ടിക്കുന്ന സംരക്ഷണമതിൽകെട്ടിനു മാത്രമേ കുട്ടികളെ ലഹരിവലയത്തിൽനിന്ന് രക്ഷിച്ചുനിർത്താൻ കഴിയുകയുള്ളൂ. ലഹരിവേട്ടകൾ സർവസജ്ജമായി തുടർന്നുകൊണ്ടേയിരിക്കണം. വിവിധവകുപ്പുകളുടെ ഏകോപിതമുന്നേറ്റത്തിലൂടേയേ ലഹരിമാഫയയെ അമർച്ചചെയ്യാനാവൂ. ലഹരിവിരുദ്ധ പോരാട്ടങ്ങൾ ഒരുമിച്ച് ഒരേദിശയിൽ മുന്നോട്ട്നീങ്ങണം. ലഹരിവ്യാപനത്തിന് പിന്നിലെ അദൃശ്യശക്തികളെ പുറത്തുകൊണ്ടുവരണം. നിയമങ്ങൾ കർശനമാക്കണം. ലഹരിക്ക് അടിപ്പെട്ടവരെ ചികിത്സിക്കാനും പുന:രധിവസിപ്പിക്കാനും കൂടുതൽ ചികിത്സാകേന്ദ്രങ്ങൾ ആവശ്യമാണ്. അവ ആരംഭിക്കണം. യുവാക്കളുടെ കഴിവുകൾ പ്രയോജനപ്പെടുത്താൻ പുതിയമേഖലകൾ കണ്ടെത്തി ലഹരിഉപയോഗത്തിൽ നിന്ന് അവരെ തടയണം. മയക്കുമരുന്നിന്റെ വ്യാപനത്തെ ചെറുക്കാൻ "ബ്രേക്ക് ദ ചെയിൻ" പോലുള്ള കാര്യക്ഷമമായ പദ്ധതികൾ നടപ്പിലാക്കണം.



# പരിഹാരമില്ലാതെ തുടരുന്ന അതിജീവന പ്രശ്നങ്ങൾ



**റവ. ഫാ. മൈക്കിൾ പുളിക്കൽ**
സെക്രട്ടറി, കെ. സി. ബി. സി.
ജാഗ്രതാ കമ്മിഷൻ

കേരളത്തിലെ സാധാരണക്കാരായ രണ്ടു പ്രധാന വിഭാഗങ്ങൾ കടുത്ത വെല്ലുവിളികൾ നേരിടുകയാണ്. തീരദേശവാസികളും കർഷകരുമാണ് ആ രണ്ടു വിഭാഗങ്ങൾ. ഇരുകൂട്ടരുടെയും പ്രശ്നങ്ങൾ ഒരു സുപ്രഭാതത്തിൽ ഉടലെടുത്തതല്ല, മറിച്ച്, പതിറ്റാണ്ടുകളുടെ ചരിത്രമുള്ളവയാണ്. ഒറ്റപ്പെട്ടതും, ചെറിയ രീതിയിലുള്ളതുമായ പല ശ്രമങ്ങൾ പലപ്പോഴായി നടത്തിയെങ്കിലും ഭരണകൂടത്തിന്റെ ശ്രദ്ധ നേടിയെടുക്കാനോ, ഇടപെടലുകൾ നടത്താനോ കഴിയാതെ വരികയും കാലം കഴിയുംതോറും പ്രതിസന്ധികൾ രൂക്ഷമാവുകയും ചെയ്ത സാഹചര്യത്തിൽ ഇരുകൂട്ടരും പ്രത്യക്ഷ സമരരംഗത്തേയ്ക്ക് സംഘടിതമായി ഇറങ്ങിയിരിക്കുകയാണ്.

**വിഴിഞ്ഞത്തെ പ്രതിസന്ധികൾ**

വളരെ രൂക്ഷമായ തീരശോഷണത്തിന് കേരളത്തിലെ തീരപ്രദേശങ്ങൾ വിധേയമായിക്കൊണ്ടിരിക്കുന്നു എന്ന പഠനറിപ്പോർട്ടുകൾ പലതുണ്ട്. നാഷണൽ സെന്റർ ഫോർ സസ്റ്റൈനബിൾ കോസ്റ്റൽ മാനേജ്മെൻറ് തങ്ങളുടെ പഠനങ്ങളിൽ കണ്ടെത്തിയിരിക്കുന്നത് കേരളത്തിലെ 63% തീരവും തീരശോഷണത്തിന് വിധേയമാണ് എന്നാണ്. ആ പ്രദേശവാസികളെല്ലാം കാലങ്ങളായി കടുത്ത ദുരിതത്തിൽ അകപ്പെട്ടിരിക്കുന്നു. ഓരോ വർഷം കഴിയുംതോറും കൂടുതൽ പേർക്ക് കിടപ്പാടവും തൊഴിലും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നുണ്ട്. ഇത് കേരളത്തിന്റെ പൊതുവായ സാഹചര്യമാണെങ്കിൽ, വിഴിഞ്ഞം മുതൽ തെക്കോട്ടുള്ള തീരപ്രദേശത്ത് കൂടുതൽ അപകടകരമായ സാഹചര്യമാണുള്ളത്. 2015ൽ വിഴിഞ്ഞം തുറമുഖ നിർമ്മാണവുമായി ബന്ധപ്പെട്ട് അദാനി ഗ്രൂപ്പുമായി കരാറിൽ എത്തുകയും അതിനുശേഷം നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിക്കുകയും ചെയ്തതോടെ തീരദേശത്ത് കടലാക്രമണവും, കടൽ കയറ്റവും പതിന്മടങ്ങായി വർദ്ധിക്കുകയും നൂറു കണക്കിന് കുടുംബങ്ങൾ ഭവനരഹിതരാവുകയും ചെയ്തു. തുറമുഖ നിർമ്മാണം മൽസ്യ ലഭ്യതയെയും വളരെ ദോഷകരമായി ബാധിച്ചിരിക്കുന്നതിനാൽ, ഒരേസമയം സ്വത്തും സമ്പാദ്യവും കിടപ്പാടവും നഷ്ടപ്പെടുകയും ഒപ്പം തൊഴിലും വരുമാനവും ഇല്ലാതാവുകയും ചെയ്തിരിക്കുന്ന സാഹചര്യമാണ് പതിനായിരക്കണക്കിന് തീരദേശവാസികൾക്ക് ഉള്ളത്.

മുൻകൂട്ടി പ്രവചിക്കപ്പെട്ടിരുന്നത് മാത്രമാണ് വിഴിഞ്ഞം തുറമുഖ നിർമ്മാണത്തോടനുബന്ധിച്ച് നടന്നുകൊണ്ടിരിക്കുന്നത്. വിജയകരമായി പദ്ധതി നടപ്പാക്കാൻ കഴിയുമെന്ന വിലയിരുത്തലുകളായിരുന്നില്ല പദ്ധതിയുമായി ബന്ധപ്പെട്ട പഠനങ്ങൾ നടത്തിയ ഏജൻസികൾക്ക് പ്രാരംഭം മുതലുണ്ടായിരുന്നത്. ഇന്റർനാഷണൽ ഫിനാൻസ് കോർപ്പറേഷൻ (IFC), AECOM, ഏണസ്റ്റ് ആൻഡ് യംഗ് തുടങ്ങിയ ഏജൻസികൾക്ക് പുറമെ, കംപ്ട്രോളർ ആൻഡ് ഓഡിറ്റർ ജനറലും (CAG) 2010 മുതൽ 2015 വരെ പദ്ധതിയുടെ പ്രയോഗികതയിൽ വ്യക്തമായ എതിർപ്പ് പ്രകടിപ്പിക്കുകയും മുന്നറിയിപ്പുകൾ നൽകുകയും ഉണ്ടായിട്ടുണ്ട്.

അത്തരം തടസങ്ങളെയെല്ലാം മറികടന്ന് പദ്ധതിയുമായി മുന്നോട്ടുപോയ സർക്കാരുകളും, അദാനി ഗ്രൂപ്പും കേരളത്തെ

വലിയൊരു പ്രതിസന്ധിയുടെ മുനമ്പിലേയ്ക്ക് എത്തിക്കുകയായിരുന്നു. പദ്ധതി തുടങ്ങി ആദ്യവർഷം മുതൽ പാരിസ്ഥിതിക പ്രത്യാഘാതങ്ങൾ കണ്ടുതുടങ്ങി. പദ്ധതിയുമായി ബന്ധപ്പെട്ട് ഉണ്ടാകുന്ന നാശനഷ്ടങ്ങൾക്ക് പരിഹാരം കണ്ടെത്താനും, ഉന്നയിക്കപ്പെടുന്ന ആവശ്യങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കാനും സർക്കാർ ഇന്നോളവും തയ്യാറായിട്ടില്ല. മുൻകാല വാഗ്ദാനങ്ങൾ ഒരിക്കലും നടപ്പായിട്ടില്ലാത്ത ചരിത്രമാണ് വിഴിഞ്ഞം തുറമുഖ നിർമ്മാണവുമായി ബന്ധപ്പെട്ടുള്ളത്. പാർപ്പിടം മുതൽ മൽസ്യബന്ധനവുമായി ബന്ധപ്പെട്ട് പ്രഖ്യാപിക്കപ്പെട്ടിരുന്ന സഹായവാഗ്ദാനങ്ങൾവരെ പാലിക്കപ്പെടാതെ അവശേഷിക്കുകയാണ്.

ഈ സാഹചര്യത്തിലാണ് വിഴിഞ്ഞത്തെ തീരദേശവാസികൾ ലത്തീൻ അതിരൂപതയുടെ നേതൃത്വത്തിൽ പ്രത്യക്ഷ സമരമുഖത്തിലേയ്ക്ക് ഇറങ്ങിയിരിക്കുന്നത്. ഈ അതിജീവന സമരത്തിൽ അവരെ പിന്തുണയ്ക്കാനും, അവരുടെ ആവശ്യങ്ങൾ തിരിച്ചറിഞ്ഞ് ഒപ്പം ചേരാനുമുള്ള ധാർമ്മിക ചുമതല ഓരോ മലയാളിക്കുമുണ്ട്.

**സംരക്ഷിത വനമേഖലകൾക്ക് ചുറ്റും ബഫർസോൺ**

നീലഗിരി ബയോസ്ഫിയറുമായി ബന്ധപ്പെട്ട് ഗോദവർമ്മൻ തിരുമുൽപ്പാട് നൽകിയ കേസിൽ 1995ൽ വന്ന ആദ്യവിധിയെ തുടർന്നുള്ള സംഭവപരമ്പരകളാണ് ഇപ്പോൾ കേരളത്തിലെ വലിയൊരു വിഭാഗം കർഷക ജനതയ്ക്ക് ഭീഷണിയായി എത്തിനിൽക്കുന്നത്. പരിസ്ഥിതി ദുർബ്ബല മേഖലകളിൽ പ്രത്യേക നിയന്ത്രണങ്ങൾ ആവശ്യമുണ്ട് എന്ന സുപ്രീംകോടതി വിലയിരുത്തലാണ് അടിസ്ഥാനം. സമാനമായ എല്ലാകേസുകളും 1995ന് ശേഷം ആദ്യകേസിന് അനുബന്ധമായാണ് കോടതി പരിഗണിച്ചുവരുന്നത്. ഈ വിഷയത്തെക്കുറിച്ച് പഠിച്ച് നിയന്ത്രണങ്ങൾ ആവശ്യമായ സ്ഥലങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും നിശ്ചയിക്കാൻ സുപ്രീംകോടതി നിർദ്ദേശപ്രകാരം കേന്ദ്ര വനം പരിസ്ഥിതി മന്ത്രാലയം രൂപംനൽകിയ സെൻട്രൽ എംപവേർഡ് കമ്മിറ്റി 2013ൽ കരട് മാർഗ്ഗരേഖ പ്രസിദ്ധീകരിക്കുകയുണ്ടായിരുന്നു. തുടർന്ന് സംസ്ഥാനങ്ങളുടെ നിർദ്ദേശങ്ങളും പ്രതികരണങ്ങളും അറിയിക്കാൻ ആവശ്യപ്പെടുകയുണ്ടായെങ്കിലും കേരളത്തിൽനിന്ന് അതിനുള്ള നീക്കങ്ങളൊന്നും ഉണ്ടായില്ല.

ഇപ്പോൾ വർഷങ്ങൾക്ക് ശേഷം, സംരക്ഷിത ഭൂപ്രദേശങ്ങളായി വർഗ്ഗീകരിക്കപ്പെട്ടിട്ടുള്ള പരിസ്ഥിതി ദുർബ്ബല മേഖലകൾക്ക് ചുറ്റും ഒരു കിലോമീറ്റർ ബഫർസോൺ ആവശ്യമാണ് എന്ന് 2022 ജൂൺ മാസം സുപ്രീംകോടതി വിധിച്ചിരിക്കുന്നത് കേരളത്തിന്റെ പശ്ചാത്തലത്തിൽ അത്യന്തം ദോഷകരമാണ്. മാറിവന്ന സർക്കാരുകൾ ഈ വിഷയത്തിൽ പുലർത്തിവന്ന തികഞ്ഞ അനാസ്ഥയാണ് ലക്ഷക്കണക്കിന് പേരെ കടുത്ത ആശങ്കയിലേയ്ക്ക് തള്ളിവിട്ടിരിക്കുന്നത്. 18 വന്യജീവി സംരക്ഷണകേന്ദ്രങ്ങളും 5 ദേശീയ ഉദ്യാനങ്ങളുമായി 23 സംരക്ഷിത വനമേഖലകളാണ് കേരളത്തിലുള്ളത്. ഇവയുടെ സമീപപ്രദേശങ്ങളിലായി കൃഷി ചെയ്ത് ജീവിക്കുന്ന ലക്ഷക്കണക്കിന് കുടുംബങ്ങളുണ്ട്. പുതിയ നിയന്ത്രണങ്ങൾ ഘട്ടംഘട്ടമായി നടപ്പിലാകുന്ന പക്ഷം, ഒരു അപ്രഖ്യാപിത കുടിയിറക്കാണ് സംഭവിക്കുക.



അത്തരത്തിൽ കടുത്ത പ്രതിസന്ധിയിൽ അകപ്പെട്ടിരിക്കുന്ന ഒരു വലിയ ജനസമൂഹത്തിന്റെ ആശങ്കകളെ ഏറ്റെടുത്തുകൊണ്ട് കേരളകത്തോലിക്കാ മെത്രാൻസമിതിയുടെ നേതൃത്വത്തിൽ കേരളത്തിലെ അറുപതിൽപ്പരം കർഷകസംഘടനകളെ ഒരു കുടക്കീഴിൽ ഒരുമിപ്പിച്ചുകൊണ്ട് വിവിധ പ്രവർത്തനപദ്ധതികളുമായി മുന്നോട്ടുപോവുകയാണ്. മേഖലാതലങ്ങളിൽ മുതൽ കർഷകരെയും പ്രദേശവാസികളെയും സംഘടിപ്പിച്ചുകൊണ്ടുള്ള അതിജീവനസമര പരിപാടികളാണ് സംഘാടകസമിതി വിഭാവനം ചെയ്യുന്നത്.

**അനീതി പ്രവർത്തിക്കുന്ന ഭരണകൂടങ്ങൾ**

സംരക്ഷിത വനമേഖലകളും, തീരദേശവും സംബന്ധിക്കുന്ന പ്രതിസന്ധികളുടെ പൊതുവായ ഒരു വസ്തുത രണ്ടും പരിസ്ഥിതി സംരക്ഷണവുമായി ബന്ധപ്പെട്ടതാണ് എന്നുള്ളതാണ്. ഒരുവശത്ത് പതിറ്റാണ്ടുകളായി പരിസ്ഥിതിയോട് ചേർന്ന് ജീവിക്കുന്ന സാധാരണക്കാരായ കർഷകർ പരിസ്ഥിതി വിരോധികളായ ചിത്രീകരിക്കപ്പെടുമ്പോൾ, തീരദേശ വിഷയത്തിൽ കടുത്ത പാരിസ്ഥിതിക ആഘാതവും തന്മൂലമുണ്ടാകുന്ന പ്രതിസന്ധികളും പൊതുജനശ്രദ്ധയിലേയ്ക്ക് കൊണ്ടുവന്ന് അതിജീവനസമരം നടത്തുന്നവർ വികസന വിരോധികളായി ചിത്രീകരിക്കപ്പെടുകയാണ്. ജനങ്ങളോടും പരിസ്ഥിതിയോടും ആത്മാർത്ഥത പുലർത്താത്ത സമീപനമാണ് സർക്കാരുകൾ സ്വീകരിക്കുന്നത് എന്നുള്ളതാണ് അടിസ്ഥാനപരമായ വസ്തുത. പരിസ്ഥിതി സംരക്ഷണം സർക്കാരുകളുടെയും ജനങ്ങളുടെയും കൂട്ടുത്തരവാദിത്തമാണ്. ജനങ്ങളെ പുറത്താക്കി പരിസ്ഥിതിയെ സംരക്ഷിക്കണമെന്ന ആശയം പരിസ്ഥിതി മൗലികവാദമാണ്. അതോടൊപ്പം, വികസനം ജനങ്ങളെ ഇല്ലാതാക്കിക്കൊണ്ടായാലും നടക്കണമെന്ന ചിന്തയും അതിന് പരിസ്ഥിതിയുടെ തകർച്ചയും തടസമല്ല എന്ന നിലപാടും അപകടകരമാണ്. അതിന്റെ പിന്നിൽ തികഞ്ഞ സ്ഥാപിത താല്പര്യങ്ങളുണ്ട്.

ജനങ്ങളോടും, പരിസ്ഥിതിയോടും നീതിപുലർത്താൻ സർക്കാർ സംവിധാനങ്ങളും ഉദ്യോഗസ്ഥ വൃന്ദങ്ങളും, പരിസ്ഥിതിവാദികളും കോർപ്പറേറ്റ് കമ്പനികളും തീരുമാനിക്കുക മാത്രമാണ് ഇപ്പോൾ കേരളം അഭിമുഖീകരിക്കുന്ന പ്രതിസന്ധികൾക്ക് പരിഹാരം. ജനങ്ങൾ തെരുവിലിറങ്ങി പ്രക്ഷോഭം ഉണ്ടാക്കിയാൽ മാത്രം അവരുടെ കാര്യം പരിഗണിക്കാമെന്ന നിലപാട് ഈ ജനാധിപത്യ രാജ്യത്തിൽ ഭൂഷണമല്ല.



# വിഴിഞ്ഞം
## നമ്മുടെ തീർത്ഥാടന കേന്ദ്രം



**റവ. ഫാ. റൊമാൻസ് ആന്റണി**

ക്രിസ്തുവിന് 1000 വർഷം മുമ്പ് ഫറവോമാർ ഭരിച്ച ഈജിപ്തിൽ ഒരു ബഹുജനസമരമുണ്ടായി. ഇഷ്ടിക ഉണ്ടാക്കുന്നതിനും നൈൽ നദിയുടെ തീരങ്ങളിൽ സൗധങ്ങൾ പണിയുവാനും നിയുക്തരായ തൊഴിലാളികളാണ് സമരം പ്രഖ്യാപിച്ചത്. രാജകൊട്ടാരത്തിൽ തന്നെ വളർന്ന മോസ്സസ് എന്ന യുവാവായിരുന്നു സമര നായകൻ. ഈജിപ്തിൽ കുടിയേറി ആ നാട് സ്വന്തമാക്കിയ പല ദേശക്കാർ അന്നവിടെ ഉണ്ടായിരുന്നു. സമരം ചെയ്തവർ ഇസ്രായേലിലെ യാക്കോബിന്റെ ഗോത്രത്തിൽ പെട്ടവരായിരുന്നു. യാക്കോബിന്റെ മകൻ ജോസഫ് ഒരു കാലത്ത് ഈജിപ്തിലെ ഗവർണറായിരുന്നു. ക്ഷാമകാലത്തേക്ക് വേണ്ടി ധാന്യം സംഭരിച്ച ഗോഡൗണിൽ സൂക്ഷിച്ച ദീർഘദൃഷ്ടിയുള്ള ഗവർണർ. ചരിത്രത്തിൽ ആദ്യമായി റേഷൻ സമ്പ്രദായം നടപ്പിലാക്കിയത് ഈജിപ്തിലായിരുന്നിരിക്കണം. എല്ലാ പൗരന്മാർക്കും കരുതൽ സംഭരണിയിൽ നിന്നും ഗോതമ്പ് വിതരണം ചെയ്ത ജനകീയ ഗവർണറായിരുന്നു ജോസഫ്. തലമുറകൾ മാറിമറിഞ്ഞപ്പോൾ ഇസ്രായേൽക്കാർ ഈജിപ്തിലെ അടിമ തൊഴിലാളികളായി മാറി. "ജോസഫിനെ മറന്ന" ഫറവോമാർ ഭരണമേറ്റപ്പോൾ ഇസ്രായേൽ മക്കളുടെ ദുരിതം കാണുവാൻ ആളുണ്ടായില്ല.

ദൈവത്തിന്റെ സ്വന്തം നാട്ടിലും അങ്ങനെ തന്നെയാണ്. നാലു വർഷം മുമ്പ് തിരുവനന്തപുരത്തെയും കൊല്ലത്തെയും മത്സ്യത്തൊഴിലാളികൾ കേരളത്തിന്റെ സേനയായിരുന്നു, രക്ഷകരായിരുന്നു, അവരെ പുകഴ്ത്തിയ ഭരണാധികാരികൾ ഇപ്പോൾ ജോസഫിനെ മറന്ന ഫറവോയുടെ ഉടയാടകൾ അണിഞ്ഞിരിക്കുന്നു എന്നതാണ് സത്യം.

വിഴിഞ്ഞം പദ്ധതിയെ കേരളത്തിന്റെ സ്വപ്നപദ്ധതിയെന്നാണ് വിശേഷിപ്പിക്കുന്നത്. കടൽത്തീരത്ത് നൂറ്റാണ്ടുകളായി താമസിക്കുന്നവരെ അടിച്ചോടിച്ചിട്ട് ഇവിടെയെന്തു സ്വപ്ന പദ്ധതി? കടൽത്തീരത്തിന്റെ ആദ്യാവകാശികൾ കടൽത്തീരത്ത് വസിക്കുന്നവർ തന്നെയാണ്. ഇന്ത്യാരാജ്യത്ത് ജനങ്ങളെ അവിടെ ആവാസകേന്ദ്രങ്ങളിൽ നിന്നും പുറത്താക്കി നടപ്പാക്കിയ ഒട്ടനവധി സ്വപ്നപദ്ധതികളുണ്ട്. ബീഹാറിലെയും ഛത്തീസ്ഗഢിലെയും, ഒറിസായിലേയും ഗോത്രവർഗ്ഗക്കാരെ ആട്ടിപ്പുറത്താക്കിയിട്ടാണ് അവിടെയെല്ലാം ഫാക്ടറികളും ഡാമുകളും ഒക്കെ പടുത്തുയർത്തപ്പെട്ടത്. നർമ്മദ നദിയുടെ ജലം സംഭരിക്കുവാൻ പടുത്തുയർത്തിയ ഭീമൻ ഡാമിനുവേണ്ടി പുറത്താക്കപ്പെട്ട ഗോത്രവർഗ്ഗക്കാരുടെ കണക്കുകൾ ഇനിയും എടുത്തിട്ടില്ല. വല്ലാർപാടം ടെർമിനൽ പദ്ധതിക്കുവേണ്ടി കുടിയിറക്കപ്പെട്ടവർ ഇപ്പോഴും തെരുവിലാണ്. വല്ലാർപാടത്തെ തുറമുഖമാകട്ടെ കപ്പലുകൾ ഒന്നും വരാതെ ഒഴിഞ്ഞുകിടക്കുകയും ചെയ്യുന്നു. താരതമ്യേന ജനസാന്ദ്രത കുറഞ്ഞ തമിഴ്നാട്ടിലെ തീരപ്രദേശം എന്തുകൊണ്ട് തുറമുഖ പദ്ധതിക്കായി പരിഗണിച്ചില്ല എന്നത് പ്രസക്തമായ ചോദ്യമാണ്. അവിടത്തെ സർക്കാർ ജനങ്ങളെ മറന്ന് അദാനിക്കു മുമ്പിൽ മുട്ടുകുത്തുന്ന ഒരു സർക്കാരല്ല.

നമ്മുടെ മുഖ്യധാരാ രാഷ്ട്രീയപ്പാർട്ടികൾ എല്ലാം അദാനിയിൽ നിന്നും വിഹിതം കൈപ്പറ്റിയിട്ടുണ്ട് എന്ന ആരോപണം പരിശോധനയ്ക്ക് വിധേയമാക്കേണ്ടതാണ്. കേന്ദ്രം ഭരിക്കുന്ന മോദി സർക്കാരിന്റെ സ്വപ്നപദ്ധതിയാണ് വിഴിഞ്ഞം അന്താരാഷ്ട്ര തുറമുഖം. എന്നാൽ അതിനുമുമ്പ് ഇന്ത്യ ഭരിച്ച യു.പി.എ.സർക്കാർ പദ്ധതിക്ക് പച്ചക്കൊടി കാട്ടിയിരുന്നു. പദ്ധതിക്ക് അദാനിയുമായി ഒപ്പിട്ടത് കേരളത്തിലെ യു.ഡി.എഫ്. സർക്കാരായിരുന്നു. അന്ന് ആ പദ്ധതിയെ എതിർത്ത ഇടതുപക്ഷം ഭരണത്തിൽ വന്നപ്പോൾ പദ്ധതിയെ പിന്താങ്ങുന്നവരായി മാറിയിരിക്കുന്നു പ്രതിഭാസമാണ് നമ്മൾ കണ്ടുകൊണ്ടിരിക്കുന്നത്.

വൻകിട പദ്ധതികൾക്കെല്ലാം നിർബന്ധമായും പരിസ്ഥിതി ആഘാത പഠനവും സാമൂഹ്യ ആഘാതപഠനവും നടത്തേണ്ടത് ആവശ്യമാണ്. പോർട്ട് നിർമ്മാണം സൃഷ്ടിക്കാവുന്ന ഭയാനകമായ പാരിസ്ഥിതിക പ്രശ്നങ്ങൾ പരിസ്ഥിതി ആഘാത പഠന റിപ്പോർട്ട് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. പദ്ധതി ലാഭകരമാകില്ല എന്ന് ഇന്റർനാഷണൽ ഫിനാൻസ് കോർപ്പറേഷൻ തുടങ്ങിയ ഏജൻസികൾ ചൂണ്ടിക്കാണിച്ചതും നമ്മൾ പരിഗണിക്കണം. കേന്ദ്ര സർക്കാരിന്റെ തന്നെ ഭാഗമായ കൺട്രോളർ ആൻഡ് ആഡിറ്റർ ജനറൽ ഇക്കാര്യം വ്യക്തമായി സർക്കാരിനെ അറിയിച്ചിട്ടുള്ളതാണ്. നാടിന് നഷ്ടവും ജനത്തിന് ദുരിതവും പകരുന്ന ഒരു പദ്ധതിക്ക് നമ്മുടെ നാട്ടിലെ മൂന്ന് മുഖ്യാധാര രാഷ്ട്രീയക്കൂട്ടുകെട്ടുകളും പിന്തുണ നൽകുന്നതിന്റെ പിന്നിലുള്ള രഹസ്യം പരസ്യമാണ്.

7525 കോടി മുതൽമുടക്കുള്ള പദ്ധതിക്ക് ഒരാൾ മാത്രം റ്റെൻഡർ സമർപ്പിച്ചത് അതിശയകരമാണ്. പദ്ധതിക്കുവേണ്ടി കാലിയായ ഖജനാവുള്ള കേരളം മുടക്കേണ്ടത് 4750 കോടിയാണ്. ഇതിനുംപുറമേ 351 ഏക്കർ സ്ഥലം അദാനിക്ക് ടൗൺഷിപ്പ് നിർമ്മിക്കാൻ സർക്കാർ നൽകുന്നു. ഇവിടെ ലാഭനഷ്ടങ്ങളുടെ തുലാസിൽ തള്ളപ്പെടേണ്ട ഒരു പദ്ധതിക്ക് പിന്തുണ നൽകുന്ന എല്ലാവരും ഈ തലമുറയോടും ഭാവി തലമുറയോടും കണക്കു പറയേണ്ടതായിട്ടുണ്ട്. 65 ഹെക്ടർ കടൽ നികത്തുന്നത് ഉൾപ്പെടെ നമ്മുടെ സമുദ്രത്തിന്റെയും പാരിസ്ഥിതിക, ജൈവ ആവാസ വ്യവസ്ഥകളെ വ്രണപ്പെടുത്തിക്കൊണ്ടുള്ള ഒരു റീയൽ എസ്റ്റേറ്റ് കച്ചവടമാണ് അദാനിയുമായി നമ്മുടെ സർക്കാർ നടത്തിയിരിക്കുന്നത്. പദ്ധതിയുടെ കാൽഭാഗം പോലും പൂർത്തിയാകാത്ത അവസ്ഥയിൽ തന്നെ വലിയതോതിൽ തീരശോഷണം തുറമുഖത്തിന്റെ വലത്തുഭാഗത്തു നടന്നു കഴിഞ്ഞിരിക്കുന്നു. 600 മീറ്ററിലേറെ കടൽത്തീരവും അഞ്ഞൂറിലേറെ ഭവനങ്ങളും ഇപ്പോൾ തന്നെ നഷ്ടപ്പെട്ടിരിക്കുന്നു. എല്ലാ പാരിസ്ഥിതിക നിയന്ത്രണങ്ങളും കാറ്റിൽപ്പറത്തിയാണ് കടലിൽ പുലിമുട്ട് നിർമ്മിക്കുന്നത്. തുറമുഖ നിർമ്മാണം പൂർത്തിയാകുമ്പോൾ തിരുവനന്തപുരം തീരത്തെ പത്തു തീരഗ്രാമങ്ങൾ ആവാസയോഗ്യമല്ലാതായി തീരും. തിരുവനന്തപുരം നഗരത്തിന് സൗന്ദര്യതികവ് നൽകിയ ശംഖുമുഖം കടപ്പുറം ഇപ്പോൾ തന്നെ ഇല്ലാതായിരിക്കുന്നു. പദ്ധതി നിർമ്മാണം പൂർത്തിയാകുമ്പോൾ ലോക ടൂറിസ്റ്റ് മാപ്പിൽ കോവളം എന്നൊരു സ്ഥലം ഉണ്ടായിരിക്കുകയില്ല. അടിമലത്തുറ മുതൽ പൊഴിയൂർ വരെയുള്ള മത്സ്യത്തൊഴിലാളികൾക്ക് മത്സ്യബന്ധനം അസാധ്യമായിത്തീരും. അമ്പതിനായിരത്തോളം ആളുകളുടെ ജീവിതം തിരുവനന്തപുരത്തെ തീരവുമായി ബന്ധപ്പെട്ടതാണ് എന്നോർക്കുമ്പോൾ ഈ പദ്ധതി ഉപേക്ഷിക്കുന്നതാണ് ഏറ്റവും ഉചിതം.

പദ്ധതി തുടങ്ങിക്കഴിഞ്ഞിട്ട് നിറുത്തണമെന്ന് പറയുന്നത് തെറ്റാണെന്നാണ് കേരളത്തിലെ മാധ്യമങ്ങളും പൊതുസമൂഹവും പറയുന്നത്. അപകടം സൃഷ്ടിക്കുന്ന ഒരു പദ്ധതി തുടങ്ങിക്കഴിഞ്ഞു എന്ന പേരിൽ ഉപേക്ഷിക്കരുത് എന്നു പറയുന്നതിൽ എന്താണ് ന്യായം? നിയമം ലംഘിച്ച് നിർമ്മിച്ച ബഹുനില ഫ്ളാറ്റുകൾ കൊച്ചിയിലെ മരടിലും ഡൽഹിക്കടുത്തുള്ള നോയിഡയിലും കോടതി വിധി പ്രകാരം





സ്ഫോടക വസ്തു ഉപയോഗിച്ച് നിലംപരിശാക്കിയത് അടുത്ത കാലത്താണല്ലോ. ദുരിതം വരുത്താൻ സാധ്യതയുള്ള ഒരു പദ്ധതി പാതി വഴി ഉപേക്ഷിക്കുന്നാണ് ഏറ്റവും അഭികാമ്യം.

തീരശോഷണം തുറമുഖ നിർമ്മാണവുമായി ബന്ധപ്പെട്ടതല്ല എന്ന് വാദിക്കുന്നവരുടെ മുമ്പിൽ കഴിഞ്ഞ അമ്പതു വർഷത്തെ കേരള തീരത്തെ തീരശോഷണത്തിന്റെ ശരാശരി കണക്കും അദാനി ഗ്രൂപ്പ് തുറമുഖ നിർമ്മാണം തുടങ്ങിയതിൽ പിന്നീട് ഉണ്ടായ തീരശോഷണവും തമ്മിൽ താരതമ്യ പഠനം നടത്തിയിട്ടാണ് നിഗമനങ്ങളിൽ എത്തിച്ചേരണ്ടത്. തിരുവനന്തപുരം തീരത്തെ തീരശോഷണം മനുഷ്യപ്രേരിത തീരശോഷണമാണെന്നാണ് കേന്ദ്ര ജലകമ്മിഷൻ നൽകിയ റിപ്പോർട്ടിൽ പറയുന്നത്. ഒരു വശത്ത് തീരശോഷണവും മറുവശത്ത് തീരം വയ്പും എല്ലാ തുറമുഖനിർമ്മാണത്തിന്റെയും ഭാഗമാണ്. തീരക്കടലിൽ നിർമ്മിക്കുന്ന പുലിമുട്ടുകൾക്കുപോലും ചില ശാസ്ത്രീയ മാനദണ്ഡങ്ങളുണ്ട്. ആ മാനദണ്ഡങ്ങൾ ലംഘിച്ചുള്ള പുലിമുട്ട് നിർമ്മാണവും, കടൽ നികത്തലും തീരത്തെ മൊത്തമായി കണ്ട് നടത്തേണ്ട വികസന സമീപനത്തിന്റെ ഭാഗമല്ല.

വിഴിഞ്ഞം തുറമുഖ നിർമ്മാണവും കേരളത്തിലെ മൊത്തത്തിലുള്ള പാരിസ്ഥിതിക സന്തുലിതാവസ്ഥയും തമ്മിൽ ബന്ധമുണ്ട്. പോർട്ട് നിർമ്മാണത്തിനാവശ്യമായ പാറ നമ്മുടെ പശ്ചിമഘട്ടങ്ങളുടെ സുസ്ഥിതിയെത്തന്നെ ആഴമായി ദുർബലപ്പെടുത്തുന്നു. എല്ലാ നിയമങ്ങളും കാറ്റിൽപ്പറത്തികൊണ്ട് മലനിരകളിൽ നടത്തുന്ന ഖനനം പശ്ചിമഘട്ടത്തിൽ താമസിക്കുന്ന ജനങ്ങളുടെ ജീവൻ അപകടത്തിലാക്കുന്നു. ഇപ്പോഴും കേരളത്തിലെ ജനങ്ങൾക്ക് അറിയാത്ത ഒരു കാര്യം വിഴിഞ്ഞം പദ്ധതിക്ക് ആവശ്യമായ ദശലക്ഷക്കണക്കിന് ടൺ പാറകൾ എവിടെ നിന്ന് വരുമെന്നാണ്. നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഓഷൻ ടെക്നോളജി ചില മുന്നറിയിപ്പുകൾ ഇതിനകം തന്നെ തന്നിട്ടുണ്ട്. എന്നാൽ ഈ മുന്നറിയിപ്പുകൾ എല്ലാം തമസ്കരിക്കുവാനാണ് നമ്മുടെ ഉദ്യോഗസ്ഥർ ശ്രമിക്കുന്നത്.

സുസ്ഥിര വികസനം എന്ന വികസനം മന്ത്രം തന്നെ പ്രകൃതി വിഭവങ്ങൾ സംരക്ഷിച്ചുകൊണ്ടും പരിസ്ഥിതി സംരക്ഷണ നിയമങ്ങൾ പാലിച്ചുകൊണ്ടുമുള്ള ഒരു വികസന മാതൃകയാണ്. ഇവിടെ പ്രസക്തമായതു പരിസ്ഥിതി സംരക്ഷക തീവ്രവാദികളുടെ വാചാലമായ മൗനമാണ്. പദ്ധതി പ്രദേശത്തെ ജനങ്ങളുമായി സംവാദത്തിലേർപ്പെടാത്ത ഒരു സമീപനം നമ്മുടെ ജനാധിപത്യവ്യവസ്ഥയ്ക്ക് യോജിച്ചതുമല്ല. ജനങ്ങളോട് പ്രതിബദ്ധതയുള്ള ഒരു ഭരണകൂടത്തിനും അഭിലഷണീയമായ ഒരു സമീപനമല്ല ഇത്.

ഇക്കാര്യത്തിൽ അന്തരാഷ്ട്ര തലത്തിൽ അംഗീകരിക്കപ്പെട്ട രണ്ട് സമീപനങ്ങളാണ് ICDP, MBR എന്നിവ Intergrated Conversation and Development Project (ICDP) എന്നത് സംയോജിത പ്രകൃതി സംരക്ഷണവും ആവാസകേന്ദ്രങ്ങളിലെ ജനങ്ങളുടെ സാമ്പത്തിക വികസനവും സാമൂഹിക ജീവിതവും തമ്മിൽ ഏകോപിപ്പിച്ചുകൊണ്ടുള്ള ഒരു സമീപനമാണ്. Man and Biosphere Reserve (MBR) എന്നത് മനുഷ്യരുടെയും ഭൂപ്രകൃതിയുടെയും താല്പര്യങ്ങൾ സംരക്ഷിക്കുവാനുള്ള ഒരു പടയണി ചേരലാണ്.

ഈ രണ്ടു മാതൃകകളിലും പരിസ്ഥിതി മന്ത്രാലയം, തുറമുഖ വകുപ്പ്, ഫിഷറീസ് വകുപ്പ്, വനവകുപ്പ് മന്ത്രാലയം, തദ്ദേശ സ്വയംഭരണ സ്ഥാപനം, മത്സ്യത്തൊഴിലാളി സംഘടനകൾ എന്നിവയുമായി ആരോഗ്യപരമായ ചർച്ചകളും തീർപ്പുകളുമുണ്ടാകണം. ചില അംഗീകൃത മാനദണ്ഡങ്ങൾ പാലിച്ച് ഏർപ്പെടുന്ന കരാർ പ്രകാരം നടപ്പാക്കുന്ന ഇടപെടലുകൾക്കാണ് പ്രാധാന്യം നൽകേണ്ടത്. ഇവിടെ നിർബന്ധിത കുടിയൊഴിപ്പിക്കിലല്ല ഉത്തരവാദിത്വത്തോടുകൂടിയുള്ള ജനസമൂഹങ്ങളുടെ ഇടപെടലുകൾക്കാണ് മുൻഗണന. വളരെ



അത്യാവശ്യ സാഹചര്യങ്ങളിൽ മാറ്റിപ്പാർപ്പിക്കേണ്ടവർക്ക് അവർ ഏർപ്പെട്ടിരിക്കുന്ന തൊഴിൽ ചെയ്യുവാനുള്ള ബദൽ സൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുകയാണ് വേണ്ടത്.

ജനകീയ സമരങ്ങൾക്കു മുമ്പിൽ മുഖം തിരിച്ചു നിൽക്കുന്ന സർക്കാർ നയം അപലപനീയമാണ്. ജനങ്ങൾക്കു വേണ്ടി ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികളുടെ ഭരണം ജനങ്ങൾ ഉയർത്തുന്ന ആശങ്കകൾക്ക് പ്രത്യുത്തരം നൽകാൻ ബാധ്യസ്ഥരാണ്. ഈജിപ്തിലെ സമരത്തെപ്പറ്റി പറയുന്നത് "ഫറവോ കഠിനഹൃദയനായി തീർന്നു" എന്നതാണ്. ഇപ്പോൾ അടിയന്തിരമായി വേണ്ടത് ജനപ്രതിനിധികൾ സമരസമിതിയുമായി ചർച്ചയിൽ ഏർപ്പെടുകയും തീർപ്പുകൾ കല്പിക്കുകയുമാണ്. വിഴിഞ്ഞം സമരത്തിന്റെ അലയടികൾ കേരളത്തിലെ തീരപ്രേദശങ്ങളിൽ മൊത്തം മുഴങ്ങുന്നുണ്ട്. ഇപ്പോഴത് പ്രതിഷേധ സ്വരമാണ്. എന്നാൽ, അത് ഒരു ദീനരോദനമാകാതിരിക്കുവാൻ ഉള്ള നടപടികളാണ് ആവശ്യം.

വിഴിഞ്ഞം ഇന്ന് നമുക്ക് ഒരു തീർത്ഥാടന കേന്ദ്രമായിരിക്കുന്നു. തിരുവനന്തപുരം ലത്തീൻ അതിരൂപതയിലെ ഇടവകകളിൽ നിന്നും മാത്രമല്ല കേരളത്തിന്റെ എല്ലാ പ്രദേശങ്ങളിൽ നിന്നും വൈദികരും, സന്ന്യസ്തരും, ഇടവക പ്രതിനിധികളും വിഴിഞ്ഞം സന്ദർശിക്കുന്നത് ഈ നാട് നിലനിൽക്കണമെന്നും ഇവിടത്തെ ആവാസ വ്യവസ്ഥകൾ സംരക്ഷിക്കണമെന്നുമുള്ള വിശ്വാസമുള്ളതുകൊണ്ടാണ് ജനം അങ്ങോട്ടു പ്രവഹിക്കുന്നത്. ബഫർസോൺ എന്ന ഡമോക്ലസിന്റെ വാൾ ഒരു ഭീഷണിയായി നിലകൊള്ളുന്ന തിരുവനന്തപുരം ജില്ലയിലെ അമ്പൂരിയിൽ നിന്നും ഇടുക്കിയിലെ മലമ്പ്രദേശങ്ങളിൽ നിന്നും ജാതിമതഭേദമെന്യേ വിഴിഞ്ഞത്തേക്ക് തീർത്ഥാടനം നടത്തുന്നത് കടലമ്മയെ കാണാൻ അല്ല, കടൽ നിലനിൽക്കണമെന്നുള്ള ആഗ്രഹമുള്ളതുകൊണ്ടാണ്. നിസ്സംഗത പുലർത്തുന്ന ഭരണകൂടത്തിനെതിരെയുള്ള മൗനമായ പ്രതിഷേധം കൂടിയാണ് വിഴിഞ്ഞത്തേയ്ക്കുള്ള തീർത്ഥാടനം. ഈ തീർത്ഥാടനത്തിൽ മനുഷ്യസ്നേഹികളായ, പ്രകൃതിസ്നേഹികളായ എല്ലാവരും അണിചേരുന്നു എന്നുള്ളതാണ് യാഥാർത്ഥ്യം. എല്ലാക്കാലത്തും ദുരിതം മാത്രം ഏറ്റുവാങ്ങുവാൻ വിധിക്കപ്പെട്ട ഒരു ജനതയോടുള്ള താദാത്മ്യപ്പെടലാണ് ഈ തീർത്ഥയാത്ര. ഇതൊരു പുതിയ പുറപ്പാടിനുള്ള അവസരമായിരിക്കട്ടെ എന്നാശിക്കുന്നു.



## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവേ, എനിക്ക് എല്ലാം വെളിപ്പെടുത്തിത്തരികയും വഴികാണിച്ചു തരികയും എന്നോട് മറ്റുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവികദാനം തരികയും എന്റെ ജീവിതത്തിൽ എല്ലാ ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്ര വലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്നും അകലുവാനോ വേർപിരിയുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്ന് ഞാൻ തീർത്ത് പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെ ആയിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവഹിതത്തിനു വിധേയപ്പെട്ടു കൊണ്ട് അങ്ങയോടു ഞാൻ പ്രാർത്ഥിക്കുന്നു.

**ഒരു വിശ്വാസി**



## സാർവത്രിക സഭയിലെ വേദപാരംഗതർ

# മിലാനിലെ വി. അംബ്രോസ്



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

**ആമുഖം**

പാശ്ചാത്യ സഭാചരിത്രത്തിൽ നിർണ്ണായക സ്ഥാനം അലങ്കരിക്കുന്ന വിശുദ്ധനാണ് മിലാനിലെ വി. അംബ്രോസ്. ആഴമായ ആദ്ധ്യാത്മിക ജ്ഞാനവും ഭരണ നൈപുണ്യവും പാവങ്ങളോടുള്ള വലിയ സ്നേഹവും കോർത്തിണക്കിയ സമഗ്ര വ്യക്തിത്വത്തിനുടമയായിരുന്ന അംബ്രോസ് തന്റെ സ്വാധീനവലയത്തിൽ എത്തിയവരെയെല്ലാം ക്രിസ്തുവിലേക്ക് ആനയിക്കുന്നതിൽ വിജയിച്ചു. നൂറ്റാണ്ടുകൾ നീണ്ടുനിന്ന ക്രൈസ്തവപീഡനത്തിന്റെ അന്ത്യം കുറിച്ച എ.ഡി. 313-ലെ പ്രസിദ്ധ മിലാൻ വിളംബരത്തിന് ശേഷമുള്ള സഭയുടെ മുന്നോട്ടുള്ള യാത്രയുടെ ദിശ നിർണ്ണയിക്കുന്നതിൽ വി. അംബ്രോസ് വലിയ പങ്കു വഹിച്ചു. ഒളിവിൽ കഴിഞ്ഞിരുന്ന ചെറിയ ക്രിസ്തീയ സമൂഹങ്ങളിൽ നിന്നും സാമ്രാജ്യത്തിലെ ഔദ്യോഗിക മതമെന്ന നിലയിലേക്കുള്ള മാറ്റം സമ്മാനിച്ച പുതിയ വെല്ലുവിളികളെ സധൈര്യം നേരിടുന്നതിനും ക്രിസ്തീയ വിശ്വാസത്തിന്റെ അന്തസത്ത സംരക്ഷിക്കുന്നതിനും മിലാനിലെ ബിഷപ്പായിരുന്ന അംബ്രോസിന് വലിയ സ്ഥാനമുണ്ട്. ഇന്നും മിലാനിലും വടക്കൻ ഇറ്റലിയിലും നിറഞ്ഞു നിൽക്കുന്ന ഒരു സജീവ സാന്നിധ്യമാണ് വി. അംബ്രോസ്. അദ്ദേഹത്തിന്റെ അജപാലനപരമായ നേതൃത്വം എന്നും ആത്മീയ ഇടയന്മാർക്കെല്ലാം മാതൃകയായി നിലകൊള്ളുന്നു.

**ബാല്യം, വിദ്യാഭ്യാസം**

ക്രിസ്തുവർഷം 339-ൽ ഒരു ക്രിസ്തീയ കുടുംബത്തിൽ അന്നത്തെ റോമൻ സാമ്രാജ്യ തലസ്ഥാനങ്ങളിലൊന്നായ ജർമ്മനിയിലെ ട്രിയറിലാണ് അംബ്രോസിന്റെ ജനനം. അംബ്രോസ് എ.ഡി. 392-ൽ എഴുതിയ ഒരു ലേഖനത്തിൽ തനിക്ക് 53 വയസ്സായി എന്ന് എഴുതിയിരിക്കുന്നതിൽ നിന്നുമാണ് അദ്ദേഹം ജനിച്ച വർഷത്തെക്കുറിച്ചു കൃത്യമായി നാം അറിയുന്നത്. അന്ന് ഗാള്ളിയ ത്രവോരും എന്നറിയപ്പെട്ടിരുന്ന ട്രിയർ നഗരത്തിൽ അദ്ദേഹത്തിന്റെ പിതാവ് റോമൻ ചക്രവർത്തിയുടെ ഉന്നത ഉദ്യോഗസ്ഥനായിരുന്നു. ചില ചരിത്രകാരന്മാർ ഔറേലിയസ് അംബ്രോസിയൂസ് എന്ന റോമൻ പ്രീഫെക്ട് ആയിരുന്നു അംബ്രോസിന്റെ പിതാവ് എന്ന് പറയുമ്പോൾ ഉറാനിയസ് എന്ന ഒരു റോമൻ ഉദ്യോഗസ്ഥൻ ആയിരുന്നു എന്ന് മറ്റു ചിലർ പറയുന്നു.

പല മഹാന്മാരുടെയും കാലശേഷം അവരുടെ ജീവിതവുമായി ബന്ധപ്പെട്ടു ധാരാളം ഐതീഹങ്ങൾ ഉടലെടുക്കാറുണ്ട്. അംബ്രോസിന്റെ ജനനവുമായി ബന്ധപ്പെട്ട പ്രസിദ്ധമായ ഒരു കഥയിൽ അദ്ദേഹം ജനിച്ചപ്പോൾ ഒരുകൂട്ടം തേനീച്ചകൾ കുട്ടി കിടന്ന തൊട്ടിലിൽ

വന്നിരുന്നു അദ്ദേഹത്തിന്റെ വായിൽ ഒരു തുള്ളി തേൻ വീഴ്ത്തി എന്ന് പറയുന്നു. ഇത് കണ്ട അദ്ദേഹത്തിന്റെ പിതാവ് തന്റെ മകൻ ഭാവിയിൽ തേനോലും നാവുള്ളവനായിത്തീരും എന്ന് വ്യാഖ്യാനിച്ചു എന്ന് പറയപ്പെടുന്നു. എന്നാൽ തന്റെ പ്രവചന പൂർത്തീകരണത്തിന് കാത്തുനിൽക്കാതെ അംബ്രോസ് കുട്ടിയായിരിക്കുമ്പോൾ തന്നെ അദ്ദേഹത്തിന്റെ പിതാവ് ഈ ലോകത്തിൽ നിന്നും വിടവാങ്ങി.

അംബ്രോസിന്റെ അമ്മ വളരെ വിവേകമതിയും ഭക്തയുമായ ഒരു സ്ത്രീ ആയിരുന്നു. ഇവർ ഉന്നതകുല ജാതയും റോമിലെ ഭരണ കുടുംബത്തിലെ അംഗമായിരുന്നു. അംബ്രോസിന് രണ്ടു സഹോദരങ്ങൾ ആണ് ഉണ്ടായിരുന്നത് – സത്തീറസും മാർസെലീനയും. ഭർത്താവിന്റെ പെട്ടെന്നുള്ള മരണം കാരണം തന്റെ മൂന്ന് മക്കളെയും കൊണ്ട് റോമിലേക്ക് താമസം മാറ്റാൻ അവർ നിർബന്ധിതയായി. എന്നാൽ റോമിലായിരിക്കുന്ന സമയത്ത് അംബ്രോസിന്റെ അമ്മയും മരിക്കുന്നു. മൂത്ത സഹോദരി മാർസെലീനയാണ് തന്റെ സഹോദരന്മാരുടെ കാര്യങ്ങൾ നോക്കിയിരുന്നത്. മാർസെലീന പിന്നീട് സന്യാസം സ്വീകരിച്ചു പ്രാർത്ഥയിലും ഉപവി പ്രവർത്തനങ്ങളിലും ഏർപ്പെട്ടു. അവർ സന്യാസിനി ആയപ്പോൾ ലിബെരിയൂസ് മാർപാപ്പയാണ് സന്യാസ വസ്ത്രം നൽകിയത് എന്ന് രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. അതുപോലെ മിലാനിലെ സ്ത്രീകളുടെ ഇടയിൽ വലിയ സ്വാധീനമുള്ളവളായി മാർസെലീന മാറുകയും അവളിലൂടെ അനേകർ സന്യാസിനികളാവുകയും ചെയ്തു. അംബ്രോസ് മിലാനിലെ ബിഷപ്പായതിന് ശേഷം സഹോദരൻ സത്തീറസ് അദ്ദേഹത്തിന്റെ സഹായി ആയി മിലാനിലെത്തുന്നു. സഭയുടെ ഭൗതീക സംവിധാനങ്ങളുടെ കൈകാര്യം സത്തീറസ് ഏറ്റെടുക്കയും അതീവ വിശ്വസ്തതയോടെ അത് നിർവഹിക്കുകയും ചെയ്തു. അംബ്രോസിനു ആത്മീയകാര്യനിർവ്വഹണത്തിന് കൂടുതൽ സമയം ചിലവഴിക്കുന്നതിന് തന്റെ സഹോദരന്റെ സേവനങ്ങൾ ഇടയാക്കി. വി. അംബ്രോസിന്റെ സഹോദരങ്ങൾ രണ്ടുപേരും ഇന്ന് സഭയിലെ വിശുദ്ധരുടെ ഗണത്തിൽ ഉൾപ്പെട്ടിരിക്കുന്നവരാണ്.

റോമിൽ വച്ച് അംബ്രോസ് സാഹിത്യവും, നിയമവും, പ്രഭാഷണകലയും പഠിച്ചു. തന്റെ പിതാവിന്റെ പാത പിന്തുടർന്നുകൊണ്ട് സർക്കാർ സേവനത്തിനായി അദ്ദേഹം ഇറങ്ങിത്തിരിച്ചു. ന്യായാധിപന്റെ ഉപദേശക സമിതിയിൽ അംഗമായി തന്റെ പൊതുജീവിതം അദ്ദേഹം ആരംഭിച്ചു. എ.ഡി. 372–ൽ അംബ്രോസിനെ വടക്കൻ ഇറ്റലിയിലെ ലിഗൂറിയ–എമീലിയ പ്രോവിൻസിന്റെ ഗവർണർ ആയി ചക്രവർത്തി നിയമിച്ചു.

### മിലാനിലെ ബിഷപ്പ്

വി. അംബ്രോസിന്റെ ജീവിതവുമായി ബന്ധപ്പെട്ട പല നിർണ്ണായക വിവരങ്ങളും നമുക്ക് ലഭ്യമായിരിക്കുന്നത് അദ്ദേഹത്തിന്റെ സെക്രട്ടറി ആയിരുന്ന പൗളിനോസ് എഴുതിയ "അംബ്രോസിന്റെ ജീവിതം" എന്ന കൃതിയിൽ നിന്നുമാണ്. എ.ഡി. 325–ൽ കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ അധ്യക്ഷതയിൽ നടന്ന നിഖ്യാ സൂനഹദോസിൽ വച്ച് ആര്യൻ വിശ്വാസത്തെ പാഷണ്ഡതയായി പ്രഖ്യാപിച്ചു. എന്നാൽ ആരിയൂസിന്റെ അബദ്ധ സിദ്ധാന്തങ്ങളെ



അനുധാവനം ചെയ്തിരുന്ന വലിയ സമൂഹങ്ങൾ റോമൻ സാമ്രാജ്യത്തിലുടനീളം നിലനിന്നിരുന്നു. എ.ഡി. 374–ൽ മിലാനിലെ ആര്യൻ അനുഭാവിയായിരുന്ന ബിഷപ്പ് ഔക്സെന്തിയൂസ് അന്തരിച്ചപ്പോൾ അദ്ദേഹത്തിന്റെ പിൻഗാമിയെച്ചൊല്ലി വലിയ തർക്കങ്ങൾ ഉടലെടുത്തു. ഈ സമയത്താണ് ആ പ്രദേശത്തെ ഗവർണ്ണറായിരുന്ന അംബ്രോസ് സമാധാന ശ്രമവുമായി അവർ ഒത്തുകൂടിയ ദേവാലയത്തിൽ എത്തിയത്. കലഹിച്ചിരുന്ന ജനത്തെ ശാന്തമാക്കുന്നതിനായി അവരോട് അംബ്രോസ് സംസാരിക്കുന്ന സമയത്ത് ജനക്കൂട്ടത്തിനിടയിൽ നിന്നും ഒരു കുട്ടി ഉച്ചത്തിൽ വിളിച്ചുപറഞ്ഞു "അംബ്രോസ്, ബിഷപ്പ്". തങ്ങളുടെ ഭിന്നതകൾ മറന്ന് അവിടെയുണ്ടായിരുന്നവരെല്ലാം ഒരേ സ്വരത്തിൽ ഇത് ഏറ്റുപാടി.

ക്രിസ്തീയ കുടുംബത്തിലാണ് ജനിച്ചതെങ്കിലും അന്നത്തെ സഭയുടെ രീതി അനുസരിച്ചു അംബ്രോസ് മാമോദീസ സ്വീകരിക്കുന്നതിനായി ഒരുങ്ങുന്ന ഒരു അർത്ഥി മാത്രമായിരുന്നു. അതിനാൽ ദേവാലയത്തിലുണ്ടായിരുന്ന മറ്റാരേക്കാളും തന്നെ ബിഷപ്പായി തിരഞ്ഞെടുത്തതിൽ അത്ഭുതം തോന്നിയത് അംബ്രോസിനായിരുന്നു. സമൂഹത്തിൽ വലിയ വിലയും നിലയുമുള്ള ഗവർണ്ണർ സ്ഥാനം ഉപേക്ഷിച്ചു ഒരു ബിഷപ്പാകുന്നത് അക്കാലത്ത് അത്ര ആകർഷണീയവുമായിരുന്നില്ല. മാത്രമല്ല, അതിനുള്ള യോഗ്യതയും പരിശീലനവും തനിക്കില്ല എന്ന ഉത്തമ ബോധ്യവും അദ്ദേഹത്തിന് ഉണ്ടായിരുന്നു. ഭൗതീക അധികാരം മാത്രം കൈകാര്യം ചെയ്യാൻ പരിശീലനം ലഭിച്ചിരിക്കുന്ന തനിക്ക് ഒരു ബിഷപ്പിന്റെ ആത്മീയ കർത്തവ്യങ്ങൾ കൈയ്യാളാനുള്ള കഴിവോ യോഗ്യതയോ ഇല്ലായെന്നു അദ്ദേഹത്തിന് ഉത്തമ ബോധ്യം ഉണ്ടായിരുന്നു. ഇക്കാരണങ്ങളാൽ ഈ സ്ഥാനം താൻ നിരസിക്കുന്നുവെന്ന് പരസ്യമായി പ്രഖ്യാപിച്ചുകൊണ്ട് അംബ്രോസ് അവിടെ നിന്നും ഒളിവിൽ പോയി.

തന്റെ സുഹൃത്തായിരുന്ന ലെയോന്തിയൂസിന്റെ ഭവനത്തിൽ അദ്ദേഹം രഹസ്യത്തിൽ താമസിക്കുന്ന സമയത്താണ് വാലന്തീനിയൻ ചക്രവർത്തി അംബ്രോസിനെ അഭിനന്ദിച്ചുകൊണ്ടുള്ള കത്ത് പ്രസിദ്ധം ചെയ്തത്. അതുപോലെതന്നെ അംബ്രോസിനെ ഒളിപ്പിക്കുന്നവർക്ക് ശിക്ഷയും നല്കുമെന്നു ഈ കത്തിൽ അദ്ദേഹം പറഞ്ഞിരുന്നു. അതിനാൽ ലെയോന്തിയൂസിന് തന്റെ സുഹൃത്തിനെ കൈയൊഴിയുകയേ നിവർത്തിയുണ്ടായിരുന്നുള്ളൂ. ഇതേ തുടർന്ന് ഒരാഴ്ചക്കുള്ളിൽ അംബ്രോസ് മാമോദീസയും മറ്റു കൂദാശകളും സ്വീകരിച്ചു മിലാനിലെ ബിഷപ്പായി അഭിഷേകം ചെയ്യപ്പെട്ടു. ഉന്നതകുലജാതനും അധികാര ശ്രേണിയിൽ അവരോധിക്കപ്പെട്ടവനുമായിരുന്ന അംബ്രോസിന്റെ ബിഷപ്പ് സ്ഥാനം സഭയുടെ അന്തസ്സ് സമൂഹത്തിൽ ഉയർത്തുന്നതിന് കാരണമായി.

**ലാളിത്യവും വിജ്ഞാനവും സമന്വയിപ്പിച്ച ജീവിതം**

ബിഷപ്പായി സ്ഥാനമേറ്റെടുത്തതുമുതൽ അംബ്രോസിന്റെ ജീവിത രീതിയിൽ പ്രകടമായ മാറ്റങ്ങൾ ഉണ്ടായി. തന്റെയും കുടുംബത്തിന്റെയും കൈവശമുണ്ടായിരുന്ന ഭൂമിയെല്ലാം സഭയ്ക്ക് ദാനം ചെയ്തു. മറ്റു ഭൗതീക വസ്തുക്കൾ പാവങ്ങൾക്ക് നല്കി. ബിഷപ് അംബ്രോസ് ഒരു സന്യാസിയുടെ ജീവിത ശൈലി അവലംബിച്ചു. എന്നിരുന്നാലും തന്റെ സഹോദരി മാർസെലിനയ്ക്ക് ജീവിക്കാനാവശ്യമായ സ്വത്തുക്കൾ അവരുടെ വിഹിതത്തിൽ നിന്നും നല്കി. അവരാകട്ടെ സന്യാസിനി ആയിത്തീർന്നപ്പോൾ അതൊക്കെയും തന്റെ സമൂഹത്തിന് നല്കുകയും ചെയ്തു.



ഇത്തരം പ്രവർത്തനങ്ങൾ അംബ്രോസിന് ദൈവജനനത്തിന്റെ ഇടയിൽ കൂടുതൽ സ്വീകാര്യത നേടിക്കൊടുക്കുകയും കൂടുതൽ ഗൗരവതരമായ തീരുമാനങ്ങൾ എടുക്കുന്നതിന് പ്രചോദനം ആയിത്തീരുകയും ചെയ്തു.

തനിക്ക് ഒരു ബിഷപ്പിനുണ്ടായിരിക്കേണ്ട സഭാപരമായ അറിവ് ഇല്ലായെന്ന് തിരിച്ചറിഞ്ഞ അംബ്രോസ് വലിയ തിരക്കുകൾക്കിടയിലും പഠനത്തിനായി ധാരാളം സമയം ചിലവഴിച്ചു. സഭാപഠനങ്ങളിൽ അവഗാഹം നേടുന്നതിനായി റോമിൽ നിന്ന് പ്രശസ്ത ബൈബിൾ പണ്ഡിതൻ സിംപ്ലിചിയാനെ മിലാനിൽ വരുത്തി അദ്ദേഹത്തിൽ നിന്ന് ദൈവശാസ്ത്രം അഭ്യസിച്ചു. ഈ ബന്ധം വളർന്നു വി. സിംപ്ലിചിയാൻ അംബ്രോസിന്റെ പിൻഗാമിയാകുന്ന അവസ്ഥ ഉണ്ടായി. തന്റെ ആത്മീയ പിതാവെന്നാണ് അദ്ദേഹത്തെ

അംബ്രോസ് വിളിച്ചിരുന്നത്. ഇത് കൂടാതെ വി. അഗസ്തീനോസിന് അറിവ് പകർന്ന് നല്കുന്നതിനും സിംപ്ലിചിയാൻ ശ്രദ്ധിച്ചു. വി. അഗസ്തീനോസ് ആത്മീയ പിതാവെന്ന് വിളിച്ചിരിക്കുന്ന സിംപ്ലിചിയാനൂസിന്റെ പേരിൽ തന്റെ രണ്ടു പുസ്തകങ്ങൾ സമർപ്പിച്ചിട്ടുണ്ട്. ഗ്രീക്ക് ഭാഷയിൽ പ്രാവീണ്യം ഉണ്ടായിരുന്ന അംബ്രോസ് ഗ്രീക്ക് സഭാ പിതാക്കന്മാരായ ഒരിജിൻ, വി. ബേസിൽ, ജറുസലേമിലെ വി. സിറിൽ എന്നിവരെ ആഴത്തിൽ പഠിച്ചു. ഇത് പൗരസ്ത്യ പിതാക്കന്മാരുടെ ആശയങ്ങൾ പാശ്ചാത്യ സഭയിൽ വലിയ സ്വീകാര്യത ഉണ്ടാക്കുന്നതിന് സഹായിച്ചു.

**നലംതികഞ്ഞ വാഗ്മി**

മുൻപ് പറഞ്ഞ ഐതീഹത്തിൽ അംബ്രോസിന്റെ നാവിൽ തേനീച്ച ഒരു തുള്ളി തേൻ വീഴ്ത്തിയത് ഭാവിയിൽ അദ്ദേഹം ഒരു വലിയ പ്രസംഗകനായി തീരുമെന്നതിന്റെ അടയാളമായി വ്യാഖ്യാനിക്കപ്പെടുന്നു. അംബ്രോസ് നേതൃത്വം നല്കിയ ആരാധനയിൽ സംബന്ധിക്കുന്നതിനും പ്രസംഗം കേൾക്കുന്നതിനും അനേകർ മിലാനിലെ കത്തീഡ്രൽ ദേവാലയത്തിൽ ഒത്തുകൂടിയിരുന്നു. മിലാനിലെ ബിഷപ്പിന്റെ നർമ്മവും വാക്ചാതുരിയും ആശയ സംവേദന നൈപുണ്യവും  വെളിവാക്കുന്നതിനായി അദ്ദേഹം ഒരു മദ്യപാനിയുടെ അവസ്ഥയെക്കുറിച്ചു വിവരിക്കുന്നത് ചുവടെ ചേർക്കുന്നു. (എന്റെ പരിഭാഷ വി. അംബ്രോസിന്റെ ഭാഷാഭംഗി പകർന്ന് നല്കുന്നതിന് അപര്യാപ്തമാണ്).

"മദ്യപാനത്തിൽ നിന്ന് ഭ്രമിപ്പിക്കുന്ന ദർശനങ്ങളും അസ്ഥിരമായ വീക്ഷണങ്ങളും കുഴഞ്ഞ നടത്തവും ഉരുവാകുന്നു. കുടിയന്മാർ വഴിയിലെ നിഴലിന്റെ മുകളിലൂടെ കുഴിയെന്ന ഭാവത്തിൽ എടുത്തു ചാടുന്നു. അവർ നില്ക്കുന്ന തറ ആടിക്കൊണ്ടേയിരിക്കും. പെട്ടെന്ന് അത് ഉയരുന്നതായും, താഴുന്നതായും, കറങ്ങുന്നതായും അവർക്ക് തോന്നും. ഭയത്തോടെ മുഖമടിച്ചു വീഴുമ്പോൾ കരങ്ങൾകൊണ്ട് തങ്ങൾ കിടക്കുന്ന നിലത്തെ അവർ ആലിംഗനം ചെയ്യുന്നു. തറയിൽ കിടക്കുന്ന തനിക്ക് മുകളിലേക്ക് പർവ്വതങ്ങൾ നിപതിക്കുന്നതായി അവർ വിഭാവനം ചെയ്യുന്നു. അവരുടെ കർണ്ണപുടങ്ങളിൽ ഇരമ്പുന്ന കടലിന്റെയും തീരത്തടിക്കുന്ന തിരമാലകളുടെയും ഗർജ്ജന ശബ്ദവും മുഴങ്ങുന്നു. നായ്ക്കളെ കാണുന്ന മാത്രയിൽ സിംഹളെന്ന ചിന്തയിൽ അവർ ഭയന്നോടുന്നു. ചിലർ വികൃതമായി അട്ടഹസിച്ചു മറിയുന്നു, മറ്റു ചിലർ അനിയന്ത്രിത സങ്കടത്തോടെ വിലപിക്കുന്നു, വേറെ ചിലർ അചേതനമായ ഭീകരത ദർശിക്കുന്നു. ഉണർന്നിരിന്നവർ ഉറങ്ങുന്നു, നിദ്രയിൽ അവർ കലഹിക്കുന്നു. ജീവിതം ദിവാസ്വപ്നവും അവരുടെ ഉറക്കം നിഗൂഢതകൾ  നിറഞ്ഞതുമാകുന്നു."

എ.ഡി. 380-ൽ മിലാനിലെ ഭൂവുടമകൾ പാവങ്ങളെ ചൂഷണം ചെയ്യുന്നത് തടയുന്നതിനായി ദേവാലയത്തിൽ ധാരാളം പ്രസംഗങ്ങൾ അദ്ദേഹം നടത്തി. അത്യാർത്തി സമൂഹത്തിന്റെ നിലനിൽപ്പിനെ അപകടത്തിലാക്കുന്ന തിന്മയാണ്. സമ്പന്നർ തങ്ങളുടെ സമൂഹത്തിലുള്ള പാവങ്ങളുടെ സംരക്ഷണത്തിന് മുന്നിട്ടിറങ്ങണമെന്ന് അദ്ദേഹം പരസ്യമായി ആവശ്യപ്പെട്ടു. പാവങ്ങൾ സമൂഹത്തിലെ അകറ്റി നിർത്തേണ്ടുന്ന ഒരു വിഭാഗമായി അന്നത്തെ സമ്പന്നർ കരുതിയപ്പോൾ അതിനെതിരെ പൊരുതി പാവങ്ങളെ ചേർത്ത് നിർത്തിയ ആളാണ് വി. അംബ്രോസ്. അവരെ സഹായിക്കുന്നത് ആരുടേയും ഔദാര്യമല്ല പിന്നെയോ എല്ലാവർക്കുമായി ദൈവം നൽകിയിരിക്കുന്ന ഈ ഭൂമിയിലെ സൗകര്യങ്ങളുടെ തുല്യമായ പങ്കുവയ്ക്കൽ മാത്രമാണ് എന്നാണ് അദ്ദേഹം പഠിപ്പിച്ചത്. ഇത് നമ്മുടെ പൊതുവായ മനുഷ്യകുലത്തിന്റെ ഭാഗമായ ദൗത്യവുമാണ്.

അംബ്രോസിന്റെ പ്രസംഗങ്ങൾ കേട്ട് അനേകർ സന്യാസത്തിലേക്ക് ആകർഷിക്കപ്പെടുകയും ചില മാതാപിതാക്കൾ അതിൽ പരിതപിക്കുകയും ചെയ്തിരുന്നു. ഒരുപക്ഷെ വി. അംബ്രോസ് തന്റെ അറിവിലൂടെയും പ്രസംഗങ്ങളിലൂടെയും സഭയ്ക്ക് നല്കിയ ഏറ്റം വലിയ സമ്മാനമാണ് വി. അഗസ്തീനോസ്.

**ശീശ്മക്കെതിരെയുള്ള നിരന്തര പോരാട്ടം**

വി. അംബ്രോസിന്റെ സഭാസംഭാവനകൾ ആഴത്തിലറിയാൻ റോമൻ സാമ്രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ അക്കാലത്തു പ്രബലമായിരുന്ന ആര്യൻ പാഷണ്ഡത എന്തെന്ന് അറിയേണ്ടതുണ്ട്. പുരാതന റോമൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന ടോളമൈസ്-പെന്താപ്പോലീസിൽ (ഇന്നത്തെ ലിബിയ പ്രദേശങ്ങൾ)  നിന്നുള്ള പുരോഹിതനായിരുന്ന ആരിയൂസ് (256-336) പുതിയ ഒരു പ്രബോധനവുമായി അവതരിക്കുന്നു. പിതാവായ ദൈവത്തിന്റെ സൃഷ്ടിയാണ് പുത്രനെന്നും അതിനാൽത്തന്നെ അനാദിമുതലേയുള്ള അസ്തിത്വം പുത്രന് അസാധ്യമാണെന്നും പിതാവിന്റെ സത്തയിൽ നിന്നും പുത്രൻ വ്യത്യസ്തനാണെന്നും ആരിയൂസ് പഠിപ്പിച്ചു. ഈ പാഷണ്ഡത അതിവേഗം ലിബിയ, ഈജിപ്ത് പ്രദേശങ്ങളിലൂടെ റോമൻ സാമ്രാജ്യത്തിലുടനീളം വ്യാപിച്ചു. പൗരസ്ത്യ-പാശ്ചാത്യ പ്രദേശങ്ങളിലെ ഭരണാധികാരികളും ആത്മീയ നേതൃത്വവും ഈ പ്രതിസന്ധിയിൽ പക്ഷം ചേർന്ന് വിഭജിക്കപ്പെട്ടതോടെ സഭയിലും സാമ്രാജ്യത്തിലും വലിയ പ്രതിസന്ധി ഉടലെടുത്തു.

എ.ഡി. 325-ൽ കോൺസ്റ്റന്റൈൻ ചക്രവർത്തി വിളിച്ചുകൂട്ടിയ നിഖ്യാ സൂനഹദോസിൽ വച്ച് ആരിയൂസിന്റെ പ്രബോധനങ്ങളെ പാഷണ്ഡതയായി പ്രഖ്യാപിക്കുകയും നമ്മൾ ഇന്ന് ഏറ്റുചൊല്ലുന്ന വിശ്വാസപ്രമാണം രൂപപ്പെടുത്തുകയും ചെയ്തു. എന്നാൽ അപ്പോഴേക്കും ഈ പ്രശ്നം പെട്ടെന്ന് പരിഹരിക്കപ്പെടാൻ സാധിക്കാത്ത വിധത്തിൽ വളർന്നിരുന്നു. ആരിയൂസിനെ പിന്തുണയ്ക്കുന്ന ധാരാളം ബിഷപ്പുമാർ അന്ന് ഉണ്ടായിരുന്നു. റത്തിയാറിയായിലെ ബിഷപ്പ് പല്ലാഡിയൂസും സിഞ്ചിഡൂനമിലെ ബിഷപ്പ് സെക്കുൻഡിയാനൂസും ഗ്രാഷ്യൻ ചക്രവർത്തിയെ സ്വാധീനിച്ചു ഒരു ജനറൽ കൗൺസിൽ വിളിച്ചുകൂട്ടാൻ പ്രേരിപ്പിച്ചു. ചക്രവർത്തി അവരുടെ ആവശ്യത്തിന് വഴങ്ങുകയും അതിനുള്ള ഒരുക്കങ്ങൾ നടത്തുകയും ചെയ്തു. എന്നാൽ മിലാനിലെ ബിഷപ്പായിരുന്ന അംബ്രോസ് ഇതിന് തടയിടുകയും പാശ്ചാത്യ ബിഷപ്പുമാരുടെ മാത്രം ഒരു അസംബ്ലി മതിയെന്ന് ചക്രവർത്തിയെ ബോധ്യപ്പെടുത്തുകയും ചെയ്തു.

എ.ഡി. 381-ൽ 32 ബിഷപ്പുമാരുടെ ഒരു സമ്മേളനം



അക്വീലേയ എന്ന സ്ഥലത്തു കൂടുകയും അംബ്രോസിനെ സമ്മേളനത്തിന്റെ അധ്യക്ഷനായി തിരഞ്ഞെടുക്കുകയും ചെയ്തു. ആര്യൻ ബിഷപ്പുമാരോട് ഇവിടെയെത്തി തങ്ങളുടെ വാദങ്ങൾ സമർത്ഥിക്കുന്നതിന് സിനഡ് ആവശ്യപ്പെട്ടെങ്കിലും അവർ അതിന് വിസമ്മതിച്ചു. അംബ്രോസിന്റെ നേതൃത്വത്തിലുള്ള ഒരു സിനഡിൽ തങ്ങൾ ഒരിക്കലും വിജയിക്കില്ലെന്ന് അവർ തിരിച്ചറിഞ്ഞു. തദനന്തരം അക്വീലേയ സിനഡ് ഈ ബിഷപ്പുമാരെ അധികാരത്തിൽ നിന്ന് പുറത്താക്കുകയും അങ്ങനെ സാവധാനം ഈ പ്രദേശങ്ങളിൽ നിന്ന് ആര്യൻ പാഷണ്ഡത അപ്രത്യക്ഷമാവുകയും ചെയ്തു. ഇതിന് ശേഷവും തന്റെ മെത്രാൻ ഭരണത്തിന്റെ നല്ല സമയവും ആര്യൻ പാഷണ്ഡതയ്ക്കെതിരെ അംബ്രോസ് സന്ധിയില്ലാ സമരം നടത്തുകയും അതിൽ വിജയിക്കുകയും ചെയ്തു. സത്യവിശ്വാസവും സഭയുടെ ഐക്യവും അദ്ദേഹത്തെ സംബന്ധിച്ച് പരമപ്രധാനമായിരുന്നു. കൂടാതെ പുരാതന റോമൻ മതവിശ്വാസികളും വിഗ്രഹാരാധകരും അവിശ്വാസികളും ധാരാളം ഉണ്ടായിരുന്ന ഈ കാലഘട്ടത്തിൽ ക്രിസ്തീയ സഭയിലെ അനൈക്യം വിശ്വാസ പ്രഘോഷണത്തിന് തടസ്സമാകരുതെന്ന ചിന്തയും വി. അംബ്രോസിനുണ്ടായിരുന്നു.

ആര്യനിസം ഇവിടെ പരാജയപ്പെടുന്നതിന് മറ്റൊരു സംഭവം കൂടി നിദാനമായി തീർന്നു. നീറോ ചക്രവർത്തിയുടെ കാലത്ത് രക്തസാക്ഷി മകുടം ചൂടിയ വി. ജെർവാസിനെയും വി. പ്രോത്താസിനെയും അടക്കിയ സ്ഥലം അംബ്രോസ് കണ്ടെത്തി അവരുടെ തിരുശേഷിപ്പുകൾ പുതിയ ദേവാലയത്തിലേക്ക് പ്രദക്ഷിണമായി കൊണ്ടുവന്നു. ഈ ഘോഷയാത്ര കടന്നുപോവുന്ന സമയത്ത് സേവേറൂസ് എന്ന അന്ധനായ മനുഷ്യൻ ഇവരുടെ തിരുശേഷിപ്പ് അടങ്ങുന്ന പേടകത്തെ സ്പർശിക്കുകയും കാഴ്ചയുള്ളവനായി തീരുകയും ചെയ്തു. ഇത് കൂടാതെ മറ്റനേകർക്ക് സൗഖ്യം ലഭിക്കുകയും ചെയ്തപ്പോൾ അംബ്രോസിന്റെ നേതൃത്വത്തിലുള്ള സത്യവിശ്വാസ സഭയിലേക്ക് അനേകർ മാനസാന്തരപ്പെടുകയും അങ്ങനെ ആര്യൻ പാഷണ്ഡത ഇവിടെ പരാജയപ്പെടുകയും ചെയ്തു.

ഇത് കൂടാതെ പാശ്ചാത്യ റോമൻ സാമ്രാജ്യത്തിൽ പേഗനിസം ഇല്ലാതാവുന്നതിനും വി. അംബ്രോസ് വലിയ പങ്കു വഹിച്ചിട്ടുണ്ട്. റോമൻ സെനറ്ററും ആഫ്രിക്കൻ പ്രോവിൻസിന്റെ ഗവർണറുമൊക്കെ ആയിരുന്ന സിമാക്കൂസ് വിക്ടറി ദേവതയുടെ അൾത്താര റോമൻ ഫോറത്തിൽ പുനഃസ്ഥാപിക്കണമെന്ന് ആവശ്യപ്പെട്ടു. എന്നാൽ വി. അംബ്രോസിന്റെ ശക്തമായ എതിർപ്പും ചക്രവർത്തിയുടെ ക്രിസ്തീയ വിശ്വാസത്തോടുള്ള അനുഭാവവും കാരണം പേഗൻ ചിന്താഗതി റോമിൽ എന്നന്നേക്കുമായി പരാജയപ്പെട്ടു. തെയഡോഷ്യസ് ചക്രവർത്തി അംബ്രോസിന്റെ കരങ്ങളിൽ കിടന്നാണ് മരിക്കുന്നത്. അദ്ദേഹത്തിന്റെ ചരമപ്രസംഗം നടത്തിയതും അംബ്രോസാണ്.

**ദൈവശാസ്ത്ര രചനകൾ**

തന്റെ സമകാലീനരായിരുന്ന വി. ജെറോം, വി. അഗസ്തീനോസ് എന്നിവരുടെ അത്രയും വിപുലമായ രചനകൾ വി. അംബ്രോസ് നടത്തിയില്ലെങ്കിലും ധാരാളം എടുത്തുപറയത്തക്ക കൃതികളുടെ കർത്താവാണ് അദ്ദേഹം. അംബ്രോസ് തന്റെ രചനകൾ നടത്തിയത് ലത്തീൻ ഭാഷയിലാണ്.

എന്നാൽ അദ്ദേഹത്തിന്റെ ഗ്രീക്ക് ഭാഷയിലുണ്ടായിരുന്ന അവഗാഹം പൗരസ്ത്യ പിതാക്കന്മാരുടെ ഗ്രന്ഥങ്ങൾ വായിക്കുന്നതിനും അവരുടെ ആശയങ്ങൾ പാശ്ചാത്യ സഭയിൽ അവതരിപ്പിക്കുന്നതിനും ഇടയാക്കി. അംബ്രോസിന്റെ രചനകളെ വിഷയത്തിന്റെ അടിസ്ഥാനത്തിൽ പ്രാമാണികം, വ്യാഖ്യാനശാസ്ത്രം, ധാർമ്മികം, പ്രസംഗങ്ങൾ, ലേഖനങ്ങൾ, ഗീതകങ്ങൾ എന്നിങ്ങനെ തരം തിരിച്ചിരിക്കുന്നു. (ഏതാനും ചില കൃതികൾ മാത്രമാണ് ഇവിടെ സൂചിപ്പിക്കാൻ സാധിക്കുക).

"ദെ ഫീദെ" (വിശ്വാസത്തെക്കുറിച്ച്) എന്ന ദൈവശാസ്ത്ര കൃതിയിലൂടെ വി. അംബ്രോസ് ചില പ്രാമാണിക സത്യങ്ങൾ കത്തോലിക്കാ സഭയുടെ വിശ്വാസത്തിന്റെ ഒഴിച്ചുകൂടാനാവാത്ത അംശങ്ങൾ ആണെന്ന് സമർത്ഥിക്കുകയും അതിന്റെ നിരാസം പാഷണ്ഡത ആണെന്നും പ്രഖ്യാപിക്കുകയും ചെയ്യുന്നു. ഈ വിഭാഗത്തിലെ ആദ്യത്തെ രണ്ടു പുസ്തകങ്ങൾ ഗ്രേഷ്യൻ ചക്രവർത്തിയുടെ ആവശ്യപ്രകാരം എഴുതിയതാണ്. രണ്ടാമത്തെ മൂന്ന് പുസ്തകങ്ങൾ ദൈവജനനത്തെ അഭിസംബോധന ചെയ്തുകൊണ്ട് ചെയ്ത പ്രസംഗങ്ങളിൽ നിന്നും രൂപപ്പെട്ടതാണ്. ആര്യൻ പാഷണ്ഡതയ്ക്കെതിരെ ക്രിസ്തുവിന്റെ ദൈവത്വത്തെ എടുത്തുകാട്ടുന്നതിനായി എഴുതപ്പെട്ടവയാണ് ഇത്.

"ദെ സ്പിരിത്തു സാൻക്തു" (പരിശുദ്ധാത്മാവിനെക്കുറിച്ചു) എന്ന പുസ്തകം "ദെ ഫീദെ" എന്ന ഗ്രന്ഥത്തിന്റെ തുടർച്ചയായി എ.ഡി. 381-ൽ എഴുതിയതാണ്. പരിശുദ്ധാത്മാവ് പിതാവിനോടും പുത്രനോടും സ്വഭാവത്തിലും സത്തയിലും സമനും തന്റേതായ വ്യക്തിത്വം ഉള്ളവനുമാകുന്നുവെന്ന സഭയുടെ പ്രബോധനത്തെ ഇവിടെ ഒന്നുകൂടി അടിവരയിട്ടു വിശദീകരിക്കുന്നു. വിശുദ്ധ ഗ്രന്ഥത്തിൽ പറയുന്ന ദൈവത്തിന്റെ ആത്മാവ് പ്രവാചകന്മാരിലൂടെയും അപ്പസ്തോലന്മാരിലൂടെയും നമ്മോടു സംസാരിക്കുകയും അജ്ഞേയമായ ഒരു ലേപനത്തിലൂടെ നമ്മെ അഭിഷേചിക്കുകയും ചെയ്യുന്നു എന്നും അംബ്രോസ് എഴുതുന്നു.

"ദെ ഇൻകർനാസിയോണിസ് ഡൊമിനിക്കെ സാക്രമെന്തോ" (രക്ഷകന്റെ മനുഷ്യാവതാര രഹസ്യം) എന്ന ഗ്രന്ഥത്തിൽ ആര്യൻ തത്വസംഹിതകളെ ഖണ്ഡിച്ചുകൊണ്ട് ക്രിസ്തുവിന്റെ ദൈവത്വത്തെയും നിത്യതയെയും എടുത്തുകാട്ടി എപ്രകാരം അവിടുന്നു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായിരിക്കുന്നു എന്ന് വി. അംബ്രോസ് സമർത്ഥിക്കുന്നു. നിഖ്യാ വിശ്വാസ പ്രമാണത്തിൽ വിശദീകരിച്ചിരിക്കുന്ന വിശ്വാസ സത്യങ്ങളെ തന്റെ ദൈവജനത്തിന് പകർന്ന് നൽകുന്നതിനുള്ള ഒരു ഇടയന്റെ തീക്ഷണതയിൽ നിന്നുമാണ് ഈ ഗ്രന്ഥം പിറവിയെടുത്തത്.

"ദെ മിസ്തേരിസ്" (രഹസ്യങ്ങൾ) എന്ന ഗ്രന്ഥത്തിൽ മാമോദീസ, സ്ഥൈര്യലേപനം, വി. കുർബാന എന്നീ കൂദാശകളെക്കുറിച്ചു വി. അംബ്രോസ് വിശദീകരിക്കുന്നു. തന്റെ സഹോദരി മാർസെലീനയെ അഭിസംബോധന ചെയ്തുകൊണ്ട് എഴുതിയിരിക്കുന്ന ഗ്രന്ഥമാണ് "ദെ വെർജിനിബുസ്" (ചാരിത്ര്യവതി). അംബ്രോസിൽ നിന്നും പിൽക്കാല തലമുറയ്ക്ക് ലഭിച്ച സ്വാധീനമുള്ള ഗ്രന്ഥങ്ങളിലൊന്നാണ് "ദേ ഒഫീച്ചിസ്" (*De Officiis*). നീതിയും ഉദാര മനോഭാവവും പാവങ്ങളോടുള്ള സമീപനത്തിൽ സ്വീകരിക്കുന്നതിനെക്കുറിച്ചാണ് ഇതിൽ അദ്ദേഹം പറയുന്നത്. റോമൻ ചിന്തകനായിരുന്ന സിസറോയുടെയും വി. ഗ്രന്ഥത്തിലെ ആദ്യഗ്രന്ഥമായ ഉൽപ്പത്തി പുസ്തകത്തിലെയും ആശയങ്ങൾ കടം കൊണ്ടുകൊണ്ട് സമൂഹത്തിൽ പരസ്പരം സഹായിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹം എടുത്തു കാട്ടുന്നു.

തന്റെ അജപാലന പരിധിയിൽ വരുന്ന ദൈവജനത്തിന്റെ ആവശ്യത്തിലേക്കാണ് അംബ്രോസ് രചനകൾ നടത്തിയിരുന്നത്. പുണ്യത്തിന്റെ പ്രകാശിത രൂപമായി ദൈവമാതാവിനെ അവതരിപ്പിച്ചുകൊണ്ട് അമ്മമാർക്കും കന്യകൾക്കും ഒരുപോലെ മാതാവ് മാതൃകയാണെന്ന് അംബ്രോസ് വാദിച്ചു. ദൃഷ്ടാന്തങ്ങൾ ഉപയോഗിച്ചുകൊണ്ട് തന്റെ ആശയങ്ങൾ സംവേദനം ചെയ്യുന്നതിലും അദ്ദേഹത്തിന് വലിയ പ്രാഗത്ഭ്യം ഉണ്ടായിരുന്നു.

അംബ്രോസ് എഴുതിയ 91 ലേഖനങ്ങളും എഴുത്തുകളും പിൽക്കാല തലമുറയ്ക്ക് ലഭ്യമാണ്. പലരുടെയും സംശയങ്ങൾക്ക് മറുപടിയായിട്ടാണ് ഇതിൽ പലതും എഴുതപ്പെട്ടിരിക്കുന്നത്. ഇക്കാലത്തെ ക്രിസ്തീയ സഭയെക്കുറിച്ചുള്ള നിർണ്ണായക വിവരങ്ങളാണ് ഈ എഴുത്തുകൾ ഉൾക്കൊള്ളുന്നത്. വിശുദ്ധ കുർബാനയെ സൂചിപ്പിക്കുന്ന പദങ്ങളായ "മാസ്സ്" "മിസ്സ" തുടങ്ങിയ ലത്തീൻ വാക്കുകൾ ആദ്യമായി കാണുന്നതും അംബ്രോസിന്റെ രചനകളിലാണ്. ഇക്കാലഘട്ടത്തിലെ സഭയെ അടുത്തറിയുന്നതിനും സഭയിലെ വലിയ പ്രതിസന്ധികളെ അദ്ദേഹം എങ്ങനെ തരണം ചെയ്തു എന്ന് തിരിച്ചറിയുന്നതിനും ഇതിലൂടെ നമുക്ക് സാധിക്കുന്നു. സത്യവിശ്വാസ സംരക്ഷണത്തിനായിട്ടാണ് അംബ്രോസ് തന്റെ തൂലിക ചലിപ്പിച്ചിട്ടുള്ളത്. തന്റെ ആശയങ്ങളും ചിന്തകളും മറ്റുള്ളവരുമായി പങ്കുവയ്ക്കുക എന്നൊരു ലക്ഷ്യത്തിലേക്കല്ല അദ്ദേഹം രചനകൾ നടത്തിയത്. അതിനാൽ തന്നെ അദ്ദേഹത്തിന്റെ രചനകൾ പ്രായോഗിക ചിന്തകൾ ആയിരുന്നു.

**അംബ്രോസിയൻ റീത്ത്**

ആരാധനയിൽ ഗീതങ്ങളും സങ്കീർത്തനങ്ങളും പാശ്ചാത്യ സഭയിൽ ആദ്യമായി വ്യാപകമായി ഉപയോഗിച്ചത് വി. അംബ്രോസാണ്. ഇപ്പോൾ ഉപയോഗത്തിലിരിക്കുന്ന പല ഗീതങ്ങളും അദ്ദേഹത്തിന്റെ തൂലികയിൽ വിരചിതമായതാണ്. എന്നാൽ സാവധാനം ലത്തീൻ സഭയിൽ തന്നെ "അംബ്രോസിയൻ റീത്ത്" എന്ന പേരിൽ ഒരു ആരാധന രീതി തന്നെ നിലവിൽ വന്നു. ഇന്ന് മിലാനിലും സാമന്ത രൂപതകളിലും സ്വിറ്റ്സർലണ്ടിലെ റ്റിച്ചീനോ പ്രദേശങ്ങളിലും ഉൾപ്പെടെ അൻപത് ലക്ഷത്തോളം കത്തോലിക്കർ ഈ ആരാധന രീതിയാണ് അനുധാവനം ചെയ്യുന്നത്. ഇരുപതാം നൂറ്റാണ്ടിലെ മാർപാപ്പമാരായിരുന്ന വി. പോൾ ആറാമനും, പിയൂസ് പതിനൊന്നാമനും മിലാനിലെ ആർച്ചുബിഷപ്പുമാരും ഈ ആരാധനക്രമം അനുഷ്ഠിച്ചിരുന്നവരുമാണ്.

അംബ്രോസ് മെത്രാനായ സമയത്ത് അദ്ദേഹത്തിന്റെ മുൻഗാമികൾ ആര്യൻ വിശ്വാസത്തിലധിഷ്ഠിതമായി രൂപപ്പെടുത്തിയ ആരാധന രീതികൾക്ക് മാറ്റം വരുത്തുകയും സത്യവിശ്വാസ ശൈലിയിൽ പുതിയവ എഴുതിയുണ്ടാക്കു



കയും നടപ്പിൽ വരുത്തുകയും ചെയ്തു. കുർബാനയിൽ മാത്രമല്ല യാമപ്രാർത്ഥനകളിലും അംബ്രോസ് വലുതായ മാറ്റങ്ങൾ വരുത്തി.

വി. അംബ്രോസ് എഴുതിയ മനോഹര ഗീതങ്ങൾ ആരാധനയുടെ ഭാഗമായതിന് പിന്നിൽ ഒരു സംഭവമുണ്ട്. വാലന്റീനിയൻ ചക്രവർത്തിയുടെ അമ്മ ജസ്റ്റീന ഒരു ആര്യൻ അനുഭാവി ആയിരുന്നു. മിലാൻ നഗരത്തിനടുത്തുള്ള പോർത്തിയൻ ബസിലിക്ക (ഇന്നത്തെ ബസിലിക്ക സാൻ ലൊറെൻസോ മജ്ജോറെ) ആര്യൻ വിഭാഗക്കാർക്ക് നൽകാൻ വി. അംബ്രോസിനോട് അവർ ആവശ്യപ്പെട്ടു. എന്നാൽ അംബ്രോസ് ഈ ആവശ്യം നിരസിക്കുന്നു. അദ്ദേഹം ദേവാലയത്തിൽ ആയിരിക്കുമ്പോൾ ഈ ആവശ്യം നടപ്പാക്കുന്നതുവരെ അബ്രോസിനെയും വിശ്വാസികളെയും ഉപരോധിക്കാൻ ജസ്റ്റീന രാഞ്ജി ആവശ്യപ്പെട്ടു. ഈ സംഭവത്തെക്കുറിച്ചു വി. അഗസ്തീനോസ് വിശദമായി പ്രതിപാദിക്കുന്നുണ്ട്. അത് വിശുദ്ധവാരം ആയിരുന്ന തിനാലും തന്റെ ഒപ്പമുണ്ടായിരുന്ന വിശ്വാസ സമൂഹം നിരാശരാകാതിരിക്കാനുമായി പൗരസ്ത്യ സഭകളിലെ പ്പോലെ അവർ ദേവാലയത്തിൽ ഗാനങ്ങൾ ആലപിക്കാൻ തുടങ്ങി. അവയിൽ ചിലതൊക്കെ അംബ്രോസ് അപ്പോൾ തന്നെ ചിട്ടപ്പെടുത്തിയതാണ്. അവസാനം പട്ടാളക്കാർ അവിടെ നിന്നും പിൻവാങ്ങുകയും അംബ്രോസിന്റെ ആഗ്രഹമനുസരിച്ചു ദേവാലയം ഉപയോഗിക്കാൻ അനുമതി നല്കുകയും ചെയ്തു.

അംബ്രോസിനെ സംബന്ധിച്ച് ലിറ്റർജി എന്നത് ദൈവത്തെ ആരാധിക്കുന്നതിനുള്ള ഒരു മാർഗ്ഗം മാത്രമാണ്. അതിനാൽ തന്നെ ഇക്കാര്യത്തിൽ പ്രാദേശിക ആചാരങ്ങൾ മാനിക്കപ്പെടണം എന്ന ചിന്താഗതിക്കാരൻ ആയിരുന്നു അദ്ദേഹം. വി. അഗസ്തീനോസിനോട് ഒരിക്കൽ അംബ്രോസ് ഇപ്രകാരം പറഞ്ഞു: "ഞാൻ റോമിലായിരിക്കുമ്പോൾ ശനിയാഴ്ചകളിൽ ഉപവസിക്കും. എന്നാൽ മിലാനിൽ അപ്രകാരം ചെയ്യാറില്ല. നീ ആയിരിക്കുന്ന സ്ഥലത്തെ സഭയുടെ ആചാരങ്ങൾ അനുഷ്ഠിക്കുക". അബ്രോസിന്റെ ഈ ഉപദേശത്തിൽ നിന്നാണ് പിന്നീട് "റോമിലായിരിക്കുമ്പോൾ റോമാക്കാരെപ്പോലെ പെരുമാറുക" എന്ന ചൊല്ല് രൂപപ്പെടുന്നത്.

**ചക്രവർത്തി സഭയ്ക്കുള്ളിലാണ്, മുകളിലല്ല**

എ.ഡി. 378 മുതൽ 392 വരെ റോമൻ സാമ്രാജ്യം ഭരിച്ച ചക്രവർത്തി ആയിരുന്നു തിയഡോഷ്യസ്. ഗോത്തിക്ക് വംശജരോടും മറ്റു ഗോത്രഭരണാധികാരികളോടും അനുനയത്തിൽ പെരുമാറി സാമ്രാജ്യത്തിൽ സമാധാനം നിലനിർത്തുന്നതിന് അദ്ദേഹത്തിന് സാധിച്ചു. എന്നാൽ അദ്ദേഹം ക്ഷിപ്രകോപിയും വികാരത്തിനടിപ്പെട്ടു പെട്ടെന്ന് തീരുമാനങ്ങൾ എടുത്തിരുന്ന വ്യക്തിയുമായിരുന്നു. എ.ഡി. 390-ൽ ഗ്രീസിലെ രണ്ടാമത്തെ വലിയ നഗരമായ തെസ്സലോനിക്കയിൽ ഒരു കലാപം പൊട്ടിപ്പുറപ്പെടുകയും അവിടുത്തെ റോമൻ സൈന്യാധിപൻ ബൊത്തെറിക്ക് കൊല്ലപ്പെടുകയും ചെയ്തു. ജനങ്ങൾക്ക് പ്രിയങ്കരനായിരുന്ന ഒരു തേരോട്ടക്കാരനെ ദുഷിച്ച ചെയ്തികൾക്ക് അറസ്റ്റ് ചെയ്തതിന്റെ പേരിലായിരുന്നു കലാപം ഉടലെടുത്തത്.

തനിക്ക് പ്രിയപ്പെട്ട ബൊത്തെറിക്ക് കൊല്ലപ്പെട്ടത് ചക്രവർത്തിയെ അരിശം കൊള്ളിക്കുകയും അതിന് പ്രതികാരമായി അവിടെയുള്ള ഒരു സ്റ്റേഡിയത്തിൽ ജനനങ്ങളെ ഒരുമിച്ചു കൂട്ടി അപായപ്പെടുത്താൻ അദ്ദേഹം കല്പന പുറപ്പെടുവിക്കുകയും ചെയ്തു. ഒറ്റ ദിവസം കൊണ്ട് ഏഴായിരം ആളുകളാണ് ദാരുണമായി കൊല്ലപ്പെട്ടത്. തന്റെ തീരുമാനം തെറ്റി എന്ന് ചക്രവർത്തി മനസ്സിലാക്കിയപ്പോഴേക്കും വൈകിപ്പോയിരുന്നു. എന്നാൽ ഉടൻ തന്നെ മതപരമായ കാര്യങ്ങളിൽ തന്റെ ഉപദേശകനായിരുന്ന അംബ്രോസിനെ കാണാനും ഇക്കാര്യത്തിൽ അഭിപ്രായം തേടാനുമായി ചക്രവർത്തി മിലാനിലെത്തി. എന്നാൽ ചക്രവർത്തി വരുന്നതറിഞ്ഞു ബിഷപ്പ് അംബ്രോസ് അവിടം വിടുകയും അദ്ദേഹത്തെ കാണുന്നതിന് വിസമ്മതിക്കുകയും ചെയ്തു. തന്റെ തെറ്റിന് ദൈവത്തോട് മാപ്പപേക്ഷിച്ചു പരിഹാരം ചെയ്യാനും ബിഷപ്പ് അദ്ദേഹത്തോട് ഒരു നീണ്ട കത്തിലൂടെ ആവശ്യപ്പെട്ടു.

അക്കാലത്തെ രീതിയനുസരിച്ചു ചക്രവർത്തിക്ക് അംബ്രോസിനെ വധശിക്ഷയ്ക്ക് വിധിക്കാനോ നാടുകടത്താനോ സാധിക്കുമായിരുന്നു. എന്നാൽ ചക്രവർത്തി തന്റെ പരിവാരങ്ങളോട് കൂടി മിലാൻ കത്തീഡ്രലിൽ വരാമെന്നും ബിഷപ്പ് അംബ്രോസിന്റെ സാന്നിധ്യത്തിൽ പാപത്തിന് പരിഹാരം ചെയ്യാമെന്നും സമ്മതിച്ചു. തന്റെ രാജകീയ വസ്ത്രങ്ങൾ അഴിച്ചുവച്ചു പരസ്യമായി മുട്ടുകുത്തി പാപപരിഹാരത്തിനായി അദ്ദേഹം പ്രാർത്ഥിച്ചു. ഒരു വർഷത്തിന് ശേഷം അദ്ദേഹം തെസ്സലോനിക്കയിലേക്ക് യാത്ര ചെയ്തു ജനങ്ങളോട് മാപ്പപേക്ഷിച്ചു. ചരിത്രത്തിലെ തന്നെ

അസാധാരണമായ ഒരു സംഭവമായി ഇത് വിശേഷിപ്പിക്കപ്പെടുന്നു. ഇത് അംബ്രോസിന്റെ ദൈവീകതയുടെയും ധാർമ്മികതയുടെയും വിജയമായും വിശേഷിപ്പിക്കപ്പെടുന്നു.

**അംബ്രോസും അഗസ്തീനോസും**

സിംപ്ലിച്ചിയാൻ എന്ന ദൈവശാസ്ത്രജ്ഞന്റെ ശിഷ്യത്വം സ്വീകരിച്ചു അംബ്രോസ് ഫീലോ, ഒറിജിൻ, അത്തനേഷ്യഷ്, ബേസിൽ തുടങ്ങിയ ഗ്രീക്ക് ചിന്തകരുടെ ആശയങ്ങൾ സ്വായത്തമാക്കി. സഭയുടെ പഠനങ്ങളിൽ സംശയം ഉണ്ടായിരുന്ന അഗസ്തീനോസ് ഇക്കാലയളവിൽ അംബ്രോസിന്റെ പ്രസംഗങ്ങൾ കേൾക്കുന്നതിന് സ്ഥിരമായി മിലാൻ ദേവാലയത്തിൽ എത്തിയിരുന്നു. മനിക്കേയൻ വിശ്വാസ രീതികൾ അനുവർത്തിച്ചിരുന്ന അഗസ്റ്റിൻ സാവധാനം കത്തോലിക്കാ വിശ്വാസത്തിലേക്ക് വരുന്നു. തന്റെ "ഏറ്റുപറച്ചിൽ" എന്ന പ്രശസ്ത കൃതിയിൽ അഗസ്റ്റിൻ തന്റെ ജീവിതത്തിൽ അംബ്രോസിന്റെ സ്വാധീനത്തെക്കുറിച്ചു ദീർഘമായി പ്രതിപാദിക്കുന്നുണ്ട്. എന്നാൽ വലിയ തിരക്കുണ്ടായിരുന്ന അംബ്രോസിനു അദ്ദേഹത്തിന്റെ എല്ലാ ചോദ്യങ്ങൾക്കും പെട്ടെന്ന് ഉത്തരം നൽകുന്നതിനുള്ള സമയം ഉണ്ടായിരുന്നില്ല. തന്റെ ആദ്യകാല ബന്ധത്തെക്കുറിച്ചു അഗസ്റ്റിൻ ഇപ്രകാരം എഴുതുന്നു: ''ഞാൻ ബഹുമാനിക്കുന്ന അംബ്രോസ് സന്തോഷവാനായ ഒരു മനുഷ്യനാണ്. ആദരണീയരായ അനേകർ അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ ബ്രഹ്മചര്യം മാത്രമാണ് എനിക്ക് പാലിക്കാൻ ബുദ്ധിമുട്ടായി തോന്നുന്നത്". അംബ്രോസിന്റെ ഗുരുവായ സിംപ്ലിച്ചിയാന്റെ സഹായം അഗസ്തീനോസിനും ലഭിച്ചിരുന്നു.

അംബ്രോസിന്റെ അടുക്കൽ വി. മോനിക്ക തന്റെ മകന്റെ മാനസാന്തരത്തിനായി പ്രാർത്ഥിക്കുന്നതിനും മറ്റുമായി എപ്പോഴും ചെന്നിരുന്നു. ഒരിക്കൽ അദ്ദേഹം മോനിക്കയെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞ വാക്കുകൾ ഇന്നും അമർത്യമായി നിലകൊള്ളുന്നു: "ഒരമ്മയുടെ കണ്ണീരിന്റെ പുത്രൻ ഒരിക്കലും നഷ്ടപ്പെട്ടുപോവുകയില്ല". അവസാനം അഗസ്തീനോസിനു മാമോദീസ നല്കി ക്രിസ്തീയ വിശ്വാസത്തിലേക്ക് ആനയിക്കുന്നത് അംബ്രോസാണ്.

**മരണം, വിശുദ്ധൻ, വേദപാരംഗതൻ**

എ.ഡി. 397 ഫെബ്രുവരി മാസത്തിൽ അംബ്രോസിനെ കഠിനമായ ചില രോഗങ്ങൾ ബാധിച്ചു. തന്നെ സന്ദർശിച്ചു രോഗസൗഖ്യത്തിനായി പ്രാർത്ഥിച്ചവരോട് അദ്ദേഹം ഇപ്രകാരം പറഞ്ഞു: "നിങ്ങളുടെ കൂടെ ജീവിച്ചപ്പോൾ കുറ്റബോധം തോന്നേണ്ടുന്ന ഒരു കാര്യവും ഞാൻ ചെയ്തിട്ടില്ല. മരിക്കുന്നതിന് എനിക്ക് ഭയമില്ല. കാരണം നമ്മുടെ ദൈവം നല്ലവനാണ്". ശയ്യാവലംബനായിരുന്ന വി. അംബ്രോസ് ആ വർഷത്തെ ദുഃഖവെള്ളിയാഴ്ച തന്റെ കരങ്ങൾ കുരിശിന്റെ രൂപത്തിൽ നീട്ടിയിട്ടു കട്ടിലിൽ കിടന്ന് പ്രാർത്ഥിച്ചു. അന്ന് അന്ത്യകൂദാശ സ്വീകരിക്കുകയും ദുഃഖശനിയാഴ്ച അദ്ദേഹം തന്റെ സ്വർഗ്ഗ സമ്മാനത്തിനായി കടന്നുപോവുകയും ചെയ്തു.

വി. ജെർവാസെ, വി. പ്രൊത്താസെ എന്നിവരെ അടക്കിയ ദേവാലയത്തിൽ തന്നെയാണ് വി. അംബ്രോസിനെയും അടക്കിയത്. ഒൻപതാം നൂറ്റാണ്ടിൽ ഇവരുടെ മൂന്ന് പേരുടെയും തിരുശേഷിപ്പുകൾ ഒരു കല്ലറയിൽ അടക്കം ചെയ്തു. ഇവരെ അടക്കം ചെയ്തിരിക്കുന്ന ദേവാലയമാണ് മിലാനിലെ വി. അംബ്രോസിന്റെ ബസിലിക്ക. സാധാരണ വിശുദ്ധന്മാരുടെ തിരുന്നാൾ അവരുടെ മരണദിവസമാണ് കൊണ്ടാടുന്നത്. എന്നാൽ അംബ്രോസിന്റെ തിരുന്നാൾ അദ്ദേഹത്തിന്റെ മെത്രാഭിഷേക ദിനമായ ഡിസംബർ ഏഴിനാണ് ആഘോഷിക്കുന്നത്. വി. അംബ്രോസിന്റെ മരണത്തോടെ വിശ്വാസികൾ അദ്ദേഹത്തെ വിശുദ്ധരുടെ ഗണത്തിൽ ഉൾപ്പെടുത്തി വണങ്ങാൻ തുടങ്ങി. എ.ഡി. 1298 ബോനിഫസ് എട്ടാമൻ മാർപാപ്പ മഹാനായ വി. ഗ്രിഗറി മാർപാപ്പ, വി. അഗസ്തീനോസ്, വി. ജെറോം എന്നിവരോടൊപ്പം വി. അംബ്രോസിനെയും സഭയിലെ വേദപാരംഗതൻ ആയി പ്രഖ്യാപിച്ചു.

**ഉപസംഹാരം**

എല്ലാത്തരത്തിലുള്ള ആളുകളോടും നല്ല ബന്ധം സൂക്ഷിക്കുന്നതിന് അംബ്രോസിന് സാധിച്ചിരുന്നു. എന്നാൽ പാവങ്ങളോടും പരിത്യക്തരോടും പ്രത്യേക സ്നേഹം അദ്ദേഹത്തിന് ഉണ്ടായിരുന്നു. ആരാധിക്കുന്ന വിധത്തിലും വിശ്വാസ കാര്യങ്ങളിലും ഒരുപാട് വ്യത്യസ്തത നിലനിന്നിരുന്ന ആ കാലഘട്ടത്തിൽ കൃത്യതയോടെ കാര്യങ്ങൾ മനസ്സിലാക്കുന്നതിലും അവതരിപ്പിക്കുന്നതിലും അങ്ങനെ തന്റെ വിശ്വാസ സമൂഹത്തെ രൂപപ്പെടുത്തിയെടുക്കുന്നതിലും അംബ്രോസ് പരിശ്രമിക്കുകയും വിജയിക്കുകയും ചെയ്തു. സന്യാസി ആയിരുന്നില്ലെങ്കിലും ആ ആശയങ്ങൾ ഉൾക്കൊള്ളുകയും പ്രചരിപ്പിക്കുകയും സന്യാസ ശൈലിയിൽ ജീവിക്കുകയും ചെയ്ത പുരോഹിത ശ്രേഷ്ഠനായിരുന്നു വി. അംബ്രോസ്.

അതിരാവിലെ ഉണർന്നു തന്റെ പ്രാർത്ഥനകളും വിശുദ്ധ കുർബാനയും അർപ്പിക്കുന്ന ഒരു ജീവിത രീതി ആയിരുന്നു വി. അംബ്രോസിന്റേത്. തനിക്ക് ആദരിക്കേണ്ടുന്ന സന്ദർശകർ ഇല്ലാത്തപ്പോൾ ആഴ്ചയിൽ അഞ്ചു ദിവസം അദ്ദേഹം ഉപവസിച്ചിരുന്നു. അദ്ദേഹത്തിന്റെ വാതിലുകൾ എപ്പോഴും തുറന്നു കിടന്നിരുന്നു. ആർക്ക് എപ്പോൾ വേണമെങ്കിലും മുൻകൂർ അനുമതിയില്ലാതെ മിലാനിലെ ബിഷപ്പിനെ കാണാൻ സാധിച്ചിരുന്നു. തന്റെ ആത്മീയ ജീവിതത്തിന്റെ പരിശുദ്ധികൊണ്ട് പ്രതിസന്ധികളെ ഭയമില്ലാതെ നേരിട്ട വ്യക്തിയാണ് വി. അംബ്രോസ്. സഭയുടെ വിശ്വാസ സത്യങ്ങൾ പഠിപ്പിക്കുന്നതിനും നിർവ്വചിക്കുന്നതിനും ഭൗതീകഅധികാരികൾക്കല്ല ആത്മീയ നേതൃത്വത്തിനാണെന്ന് അദ്ദേഹം വിശ്വസിക്കുകയും തന്റെ ജീവിതത്തിലൂടെ അത് തെളിയിക്കുകയും ചെയ്തു. അംബ്രോസ് വാലന്തീനിയൻ ചക്രവർത്തിക്ക് ഇപ്രകാരം എഴുതി: "വിശ്വാസ സംബന്ധ കാര്യങ്ങളിൽ ക്രിസ്തീയ ചക്രവർത്തിമാരുടെ അധികാരി ബിഷപ്പാണ്, നേരെ മറിച്ചല്ല". ചക്രവർത്തി നിയോഗിച്ച ആര്യൻ ബിഷപ്പിനോടുള്ള അംബ്രോസിന്റെ പ്രതികരണം വളരെ പ്രസിദ്ധമാണ്: "ചക്രവർത്തി സഭയക്കുള്ളിലാണ്, അതിന് മുകളിലല്ല". എക്കാലത്തെയും നേതൃത്വങ്ങൾക്ക് അനുകരിക്കാവുന്ന മാതൃകയായി വി. അംബ്രോസ് ഇന്നും നിലനിൽക്കുന്നു.



# വഴിയിലെ കുഴിയും നായ്ക്കളും



**ബോബി ഏബ്രഹാം**

ഒറ്റമുണ്ടും ഏറിയാൽ ഒരു ഉത്തരീയവും ധരിച്ചിരുന്ന കാലത്തുനിന്ന് മലയാളി വളരെയേറെ മാറി. ഏറ്റവും ആധുനികമായ വേഷവിധാനം നമുക്കിന്നുണ്ട്. ഏറ്റവും ആധുനികമായ വാഹനമുണ്ട്, ഇലക്ട്രോണിക് ഉപകരണങ്ങളുണ്ട്, വീടുകളുണ്ട്, ജീവിത സൗകര്യങ്ങളുണ്ട്. പക്ഷേ, നമ്മൾ ഇനിയും ഒരു പരിഷ്കൃത സമൂഹമായി മാറിയിട്ടുണ്ടോ? ഈ ചോദ്യം ഇപ്പോൾ ചോദിക്കാൻ കാരണമേറെയുണ്ട്. ഏറ്റവും ഒടുവിൽ കേരള ഹൈക്കോടതി ഇടപെട്ട രണ്ടുവിഷയങ്ങൾ മാത്രം നോക്കാം. ആദ്യത്തേത് റോഡ്. രണ്ടാമത്തേത് തെരുവു നായ.

റോഡേത് കുഴിയേത് എന്ന് തിരിച്ചറിയാൻ കഴിയാതാവുകയും റോഡിലെ കുഴിയിൽ വീണ് വാഹനയാത്രക്കാർ മരിക്കുകയും ചെയ്തതോടെയാണ് വിഷയത്തിൽ കോടതി ഇടപെട്ടത്. മഴ പെയ്യുന്നതുകൊണ്ടാണ് കുഴിയുണ്ടാകുന്നതെന്ന പതിവുന്യായം പൊതുമരാമത്ത് വകുപ്പ് പറഞ്ഞെങ്കിലും വിലപ്പോയില്ല. റോഡിലെ കുഴികളുടെ എണ്ണം പറയാൻ കോടതി പൊലീസിനോട് നിർദേശിക്കുകയും പൊലീസുകാർ നാട്ടിലിറങ്ങി വലിയ കുഴികളുടെ കണക്കെടുക്കുകയും ചെയ്തത് മറ്റൊരു കൗതുകമായിരുന്നു. കുഴിയുടെ എണ്ണം എടുക്കാനിറങ്ങിയ പൊലീസ് വശംകെട്ടിട്ടുണ്ടാവണം. എണ്ണിയാൽ തീരില്ലല്ലോ. നമ്മുടെ റോഡുകളിൽ യാത്രക്കാർ അനുഭവിക്കുന്നത് രണ്ടുതരം പ്രശ്നങ്ങളാണ്. ആദ്യത്തേത് ഗുണമേന്മയില്ലാത്ത റോഡുകൾ. രണ്ടാമത്തേത് മര്യാദയില്ലാത്ത ഡ്രൈവിങ്. ആധുനിക കാഴ്ചപ്പാട് അനുസരിച്ച് മികച്ച റോഡ് ജനങ്ങളുടെ അവകാശമാണ്. പഴയ കാല വഴികൾ വികസിച്ചുവന്നതാണ് നമ്മുടെ നാട്ടിലുള്ള എല്ലാ പ്രധാന റോഡുകളും എന്നു പറയാം. ഈ റോഡുകൾ കേന്ദ്രീകരിച്ചാണ് നമ്മുടെ നാട്ടിൽ വ്യാപാര സ്ഥാപനങ്ങളും മറ്റും ഉയർന്നുവന്നത്. അതുകൊണ്ടു തന്നെ ആയിരത്തി തൊള്ളായിരത്തി തൊണ്ണൂറുകൾക്കു ശേഷം ഉണ്ടായ വാഹനപ്രളയത്തിനനുസരിച്ച് ഈ റോഡുകൾ വികസിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. വ്യാപാര സ്ഥാപനങ്ങളും വാസഗൃഹങ്ങളും ഉൾപ്പെടെ ഏറ്റെടുത്ത് നഷ്ടപരിഹാരം കൊടുത്ത് റോഡ് വികസിപ്പിക്കുക ഏറെ ബുദ്ധിമുട്ടാണ്. നാലുവരിപ്പാതയും ആറുവരിപ്പാതയും ഒന്നും തന്നെ പലയിടത്തും പ്രായോഗികമല്ല. പുതിയ റോഡുകൾ വികസിപ്പിച്ചെടുത്ത് പ്രധാന റോഡുകളിലെ തിരക്ക് കുറയ്ക്കാനാണ് സർക്കാർ ഇപ്പോൾ ശ്രമിക്കുന്നത്. അപ്പോഴും ഈ പ്രധാന റോഡുകൾ ഉൾപ്പെടെ ശാസ്ത്രീയമായി പരിപാലിക്കാത്തതെന്തുകൊണ്ട് എന്ന ചോദ്യത്തിന് ഉത്തരമില്ല. പക്ഷേ, പ്രധാന കാരണം എന്താണെന്ന് ജനത്തിനു സംശയമില്ല. ഉത്തരവാദിത്തമില്ലാത്ത ഉദ്യോഗസ്ഥരും അഴിമതിയും.

നമ്മുടെ റോഡുകളുടെ നിർമാണം വലിയ തമാശയാണ്. ശാസ്ത്രീയമായി റോഡ് നിർമിക്കേണ്ടതെങ്ങനെ എന്നറിയാവുന്ന ഒരു എൻജിനീയർ പോലും പൊതുമരാമത്ത് വകുപ്പിൽ കാണില്ല. ഇവിടെ ആദ്യമായി ശാസ്ത്രീയമായി ഒരു റോഡ് നിർമിച്ചുകാണിച്ചത് വിദേശ കമ്പനിയാണ്. എംസി റോഡ് വികസനം ഏറ്റെടുത്ത പതിബെൽ കമ്പനി. അന്ന് കിലോമീറ്ററിന് ഒന്നരക്കോടിയോളം രൂപ മുടക്കിയാണ് തിരുവനന്തപുരം മുതൽ ചെങ്ങന്നൂർ വരെയുള്ള റോഡ് വികസിപ്പിച്ചത്. അന്ന് റോഡ് പണി കണ്ടുനിൽക്കുകതന്നെ കൗതുകകരമാണ്. പഴയ റോഡ് പൂർണമായും പൊളിച്ച് താഴെ നിന്നുതന്നെ മണ്ണ്, പാറമക്ക് എന്നിവകൊണ്ട് പല ലെയറുകളായി ഉറപ്പിച്ച് ഏറ്റവും മുകളിൽ ടാറിങ്. അന്ന് അവർ പറഞ്ഞത് ഇങ്ങനെ ചെയ്യുമ്പോൾ ഭാരവാഹനം കയറിയാൽ



ഭാരം ഒരിടത്ത് കേന്ദ്രീകരിക്കുകയില്ല എന്നും റോഡ് തകരാതെ ഇരിക്കുകയും ചെയ്യും എന്നായിരുന്നു. അതായത് മുകളിലെ ടാറിങ് മാത്രമല്ല റോഡ് എന്ന് അർഥം. ഇത്രയും മികച്ച രീതിയിൽ റോഡ് നിർമിച്ച അവർ പക്ഷേ വലിയ വില കൊടുക്കേണ്ടിവന്നു. കൈക്കൂലി കിട്ടാതായതോടെ ഉദ്യോഗസ്ഥ, രാഷ്ട്രീയ മേധാവികളും കരാർ ലോബിയും ചേർന്ന് അവരെ വല്ലാതെ വിഷമിപ്പിച്ചു. അവർക്ക് കൊടുക്കേണ്ട പണം കൊടുക്കാതെ തടഞ്ഞുവച്ചു. ഒടുവിൽ ആ റോഡ് നിർമിച്ച മലേഷ്യൻ കരാറുകാരൻ ആത്മഹത്യയിലഭയം തേടി. ആ കാലത്ത് തന്നെയാണ് ഒറ്റപ്പാലത്തും ഒരു റോഡ് നിർമിച്ചത്. അതും വിദേശ കമ്പനി തന്നെ. ആ റോഡും ഇന്നും തകരാതെ നിൽക്കുന്നു. എംസി റോഡിൽ ചില സ്ഥലങ്ങളിൽ മാത്രമേ അറ്റകുറ്റപ്പണി വേണ്ടിവന്നുള്ളു. അതുകൊണ്ടുതന്നെ മഴയാണ് റോഡ് തകർച്ചയ്ക്കു കാരണം എന്ന ആദ്യത്തെ ന്യായീകരണം പൊളിയുന്നു. മഴയല്ല, അഴിമതിയാണ് കാരണം.

ഇന്ന് കേരളത്തിൽ മുഴുവൻ ബിഎംബിസി റോഡ് നിർമാണമാണ്. ബിറ്റുമിൻ മെക്കാർഡം ആൻഡ് ബിറ്റുമിൻ കോൺക്രീറ്റ് എന്ന് മുഴുവൻ പേര്. ടാറും കോൺക്രീറ്റും ചേർന്ന ലെയറുകളായി റോഡ് നിർമിക്കും. ഇതിന് വലിയ തുകയാണ് കരാറുകാർക്ക് കൊടുക്കുന്നത്. ഒരു റോഡ് ബിഎംബിസി നിലവാരത്തിലേക്ക് മാറണമെങ്കിൽ നിലവിലെ ടാറിങ് ഇളക്കിക്കളഞ്ഞ് മുമ്പ് എംസി റോഡിൽ ചെയ്തതു പോലെയുള്ള പണികളൊക്കെ ചെയ്യണം. എന്നാൽ ഇന്ന് നടക്കുന്നത് നിലവിലുള്ള ടാറിങ്ങിനു പുറത്ത് കുറച്ചു കനത്തിൽ ടാറിങ് നടത്തിയിട്ട് ബിഎംബിസി നിലവാരം ആയെന്നു പറയുകയും വൻതുക എഴുതിയെടുക്കുകയും ആണ്. ഈ റോഡ് പണിയുന്നിടത്തൊന്നും മരാമത്ത് ഉദ്യോഗസ്ഥർ പോവുകയും ഇല്ല. ഓഫിസിൽ ഇരുന്ന് ബിൽ ഒപ്പിടുക മാത്രമാണ് അവരുടെ ജോലി. അതുകൊണ്ടാണല്ലോ റോഡ് പണിയുടെ നിലവാരം നോക്കാനിറങ്ങിയ വിജിലൻസ് സംഘം പല റോഡിലും ടാറ് തന്നെയില്ലെന്നു കണ്ടെത്തിയത്.

റോഡിലെ കുഴി അടയ്ക്കേണ്ട ചുമതല ഉദ്യോഗസ്ഥർക്കുണ്ടെന്നും സുരക്ഷിതമായ യാത്ര ഉറപ്പാക്കിയില്ലെങ്കിൽ ഉദ്യോഗസ്ഥർക്കെതിരെ കേസ് എടുക്കണമെന്നും കോടതി തന്നെ പറഞ്ഞു. തൃപ്പൂണിത്തുറയിൽ സുരക്ഷാ മുന്നറിയിപ്പൊന്നും ഇല്ലാതെ റോഡ് പണി നടത്തുകയും കുഴിയിൽ വീണ് ഒരാൾ മരിക്കുകയും ചെയ്ത സംഭവത്തിൽ എൻജിനീയർ ഉൾപ്പെടെ നാല് പേർക്കെതിരെ കേസ് എടുത്തിരുന്നു. അവർ സ്റ്റേഷൻ ജാമ്യം നേടി അപ്പോൾതന്നെ പുറത്തുവന്നിരിക്കണം. അതാണല്ലോ നമ്മുടെ അവസ്ഥ.

മികച്ച റോഡ് ആധുനിക സമൂഹത്തിന്റെ അവകാശമാണെന്ന് നേരത്തേ പറഞ്ഞു. ആ അവസ്ഥയിലേക്ക് എത്തണമെങ്കിൽ ഭരണകർത്താക്കൾക്കും ഉദ്യോഗസ്ഥർക്കും ആ മനോഭാവം ഉണ്ടാകണം. അതൊരു സംസ്കാരമാണ്. ആ സംസ്കാരത്തെയാണ് പരിഷ്കാരം എന്നു പറയുന്നത്. അല്ലാതെ പൊതുജനത്തിന്റെ പണം സ്വന്തം പോക്കറ്റിലാക്കി ഞെളിഞ്ഞുനടക്കുന്നതല്ല സംസ്കാരം. ടോൾ കൊടുത്ത് ആളുകൾ സഞ്ചരിക്കുന്ന ദേശീയ പാത പോലും കൃത്യമായി നവീകരിക്കുന്നില്ല എന്നു കണ്ടെത്തിയിട്ടുണ്ട്. റോഡ് നവീകരിക്കുന്നില്ലെങ്കിൽ ആ റോഡിൽ ടോൾ പിരിക്കാൻ അനുവാദവുമില്ല. ആ നിയമം പ്രയോഗിക്കാൻ കലക്ടർമാർക്ക് അധികാരവുമുണ്ട്. പക്ഷേ അവർ അത് പ്രയോഗിക്കില്ല. ജനത്തെ കൊള്ളയടിക്കാൻ കൂട്ടുനിൽക്കുന്ന സർക്കാർ സംവിധാനത്തിന്റെ ഭാഗമാണ് അവരും. ഒരു റോഡിന് മുടക്കിയതിന്റെ പത്തിരട്ടി ടോൾ പിരിച്ചാലും മതിയാവാതെ വീണ്ടും പിരിച്ചുകൊണ്ടിരിക്കാൻ അനുവാദം കൊടുക്കുകയാണ് സർക്കാർ. കിട്ടേണ്ടവർക്കെല്ലാം വിഹിതം കിട്ടുന്നുണ്ട്.

റോഡിലെ അഴിമതിയെപ്പറ്റി എത്ര പറഞ്ഞാലും തീരില്ല. പറഞ്ഞിട്ട് പ്രയോജനവുമില്ല. കോടതി ഇടപെട്ടാലും നന്നാവുമെന്നു പ്രതീക്ഷയുമില്ല. പുതിയൊരു സംസ്കാരം ഉണ്ടായാലേ മാറ്റം പ്രതീക്ഷിക്കാനാവൂ. റോഡിനെ അരക്ഷിതമാക്കുന്ന മറ്റൊരു സംഗതി ഒരു മര്യാദയുമില്ലാത്ത ഡ്രൈവിങ് ആണ്. റോഡിലെ ചിഹ്നങ്ങൾ എന്താണെന്നറിയാത്ത, വേഗനിയന്ത്രണം പാലിക്കാത്ത, ഇടതുവശത്തുകൂടി ഓവർ ടേക്ക് ചെയ്യുന്ന, മഞ്ഞവരകൾ മറികടന്ന് വണ്ടിയോടിക്കുന്നത് അവകാശമാക്കുന്ന, നിയമം പാലിക്കുന്നവനെ പരിഹസിക്കുന്ന ഡ്രൈവിങ് സംസ്കാരം ആണ് നമ്മുടെ റോഡിൽ അരങ്ങേറുന്നത്. മഞ്ഞവരയുള്ള ഭാഗത്ത് ഒരു കാരണവശാലും മറികടക്കരുത് എന്നാണ് നിയമം. മഞ്ഞവര കടക്കാതിരിക്കാൻ ശ്രദ്ധിച്ചു വണ്ടിയോടിക്കുന്നവനെ പരിഹസിച്ച് അതിവേഗത്തിൽ മറികടന്ന് പോകുന്നവനെതിരെ ഒരു ശിക്ഷാനടപടിയും ഉണ്ടാകുന്നില്ലെന്നു കാണുമ്പോൾ മറ്റുള്ളവർക്കും നിയമം ലംഘിക്കാൻ പ്രേരണയാകും. റോഡിലെ കുഴികളും ഭ്രാന്തൻ ഡ്രൈവിങ്ങും മറികടന്ന് സുരക്ഷിതമായി വീട്ടിലെത്തുന്നവരുണ്ടെങ്കിൽ അവർക്കു മനസിലാകും എന്താണ് ഒരു പരിഷ്കൃത സമൂഹമെന്ന് അഭിമാനിക്കുന്ന നാട്ടിലെ അവസ്ഥയെന്ന്.

**തെരുവുനായ**

തെരുവുനായകൾ പണ്ടും ഉണ്ട്. ലോകത്തെല്ലായിടത്തുമുണ്ട്. അവയിൽ ചിലത് അപകടകാരികളായി മാറാറുമുണ്ട്. പക്ഷേ, അടുത്തകാലത്ത് കേരളത്തിൽ പെരുകിയതുപോലെ ലോകത്തൊരിടത്തും തെരുവുനായകളുടെ എണ്ണം പെരുകിയിട്ടുണ്ടാവില്ല. മാത്രമല്ല, അവ വല്ലാതെ അപകടകാരികളായി മാറുകയും ചെയ്തു. പേ വിഷബാധ വ്യാപകമാവുകയും ചെയ്തതോടെ അവ കൂടുതൽ അപകടകാരികളായി മാറി. പത്തനംതിട്ട ജില്ലയിലെ മൈലപ്ര സേക്രഡ് ഹാർട്ട് ഹൈസ്കൂളിലെ എട്ടാം ക്ലാസ് വിദ്യാർഥിനി പേപ്പട്ടി ആക്രമണത്തിനിരയായത് ഞെട്ടിപ്പിക്കുന്ന സംഭവമാണ്. കഴുത്തിൽ കോളറുള്ള ഒരു നായയാണ് അഭിരാമിയെ കടിച്ചുകീറിയത്. പേവിഷ ബാധയ്



ക്കെതിരെയുള്ള കുത്തിവയ്പ് എടുത്തിട്ടും ആ കുട്ടി മരണത്തിനു കീഴടങ്ങേണ്ടിവന്നത് എല്ലാവരെയും ഞെട്ടിച്ചു.

എന്തുകൊണ്ട് തെരുവുനായകൾ ഇത്രയേറെ പെരുകി. മുമ്പൊക്കെ നായകളുടെ എണ്ണം പെരുകുമ്പോൾ പിടികൂടി കൊല്ലുകയായിരുന്നു പതിവ്. എന്നാൽ, മൃഗസ്നേഹികളുടെ എണ്ണം വർധിക്കുകയും സംഘടനകൾ ശക്തമാവുകയും ചെയ്തതോടെ അത് നടക്കാതായി. തെരുവുനായകളെ കൊല്ലരുതെന്നും അവയെ പിടികൂടി വന്ധ്യംകരിച്ചുവിട്ടാൽ മതിയെന്നുമായി തീരുമാനം. പക്ഷേ, അതും നടന്നില്ല. ചുരുക്കത്തിൽ തെരുവുനായകളെ തൊടാൻ കഴിയാതായി. അവ യഥേഷ്ടം പെറ്റുപെരുകുകുയം ചെയ്തു. അവയ്ക്ക് ആവശ്യമായ തീറ്റ കിട്ടാൻ ഒരു പ്രയാസവമില്ല. പരിഷ്കൃതനായ മലയാളി ബാക്കി വരുന്ന ഭക്ഷണം ഉൾപ്പെടെ തള്ളുന്നത് റോഡരികിലിയാതിനാൽ ഭക്ഷണത്തിന് ക്ഷാമമില്ല. മാത്രമല്ല, നാട്ടിൽ ധാരാളമായുള്ള ചിക്കൻ കടകളിലെയും മീൻ കടകളിലെയും അവശിഷ്ടം തള്ളുന്നതും റോഡരികിലാണ്. അതും നായക്കൾക്കു തീറ്റയാണ്. അതോടെ അവ വർധിതവീര്യരാകുന്നു. ആ വീര്യത്തോടെ അവർ വാഹനങ്ങളുടെ പിന്നാലെ കുതിക്കുന്നു, ചിലപ്പോൾ മുന്നിലേക്ക് ചാടുന്നു. വാഹന യാത്രക്കാർ അപകടത്തിൽപെടുകയും ചെയ്യുന്നു. കാൽനടയാത്ര ചെയ്യുന്നവരെ ഓടിച്ചിട്ടു കടിക്കുന്നു. ഇതിൽ പേ വിഷബാധയുള്ളതും ഇല്ലാത്തതുമായ നായകൾ ഉണ്ടാകാം. ഏതായാലും അവയുടെ ക്രൗര്യം വല്ലാതെ വർധിച്ചിട്ടുണ്ട്. കുറച്ചു വർഷങ്ങൾക്കു മുമ്പാണ്. അർധരാത്രിയിൽ നായകളുടെ ഒരു സംഘം ഒറ്റയാനായ ഒരു നായയെ ആക്രമിച്ചു കൊല്ലുന്നത് നേരിൽ കണ്ടിട്ടുണ്ട്. ഭയന്നുപോകുന്ന കാഴ്ചയായിരുന്നു അത്.

തെരുവുനായകൾ അത്ര അപകടകാരികളാണോ? തീർത്തും ഒഴിവാക്കപ്പെടേണ്ടവയാണോ? അല്ല എന്നാണ് കിട്ടുന്ന ഉത്തരം. ഒരു ജീവി വർഗത്തെയും ഉന്മൂലനം ചെയ്ത് ആവാസ വ്യവസ്ഥ നിലനിർത്താനാവില്ല. നിസാരമെന്നു നമ്മൾ കരുതുന്ന തേനീച്ചയുടെ വംശം കുറ്റിയറ്റുപോയാൽ മനുഷ്യവംശവും കുറ്റിയറ്റുപോകുമെന്നാണ് ശാസ്ത്രലോകം പറയുന്നത്. അത്രയേറേ പരസ്പരാശ്രിതമാണ് ആവാസ വ്യവസ്ഥ. തീർച്ചയായും എലികളുടെയും മറ്റും എണ്ണം നിയന്ത്രിച്ചുനിർത്തുന്നതിൽ തെരുവുനായ്ക്കൾക്കും പങ്കുണ്ട്. എലികളുടെ എണ്ണം വർധിച്ചാൽ പ്ലേഗ് പോലെയുള്ള രോഗങ്ങൾ പടരാം. പക്ഷേ, അതിന്റെ പേരിൽ നായകളുടെ എണ്ണം അനിയന്ത്രിതമായി വർധിക്കുന്നതും ശരിയല്ല. അവയുടെ എണ്ണവും നിയന്ത്രിച്ചുനിർത്തുക തന്നെ വേണം. അവയ്ക്കാവശ്യമായ ആഹാരം അവ കണ്ടെത്തിക്കൊള്ളും. അതുകൊണ്ടുതന്നെ നമ്മൾ വലിച്ചെറിയൽ സംസ്കാരം ഉപേക്ഷിക്കുകതന്നെ വേണം. പൊതുജനമായാലും വ്യാപാരികളായാലും അതു ചിന്തിക്കണം. റോഡരികിൽ പോയി നായ്ക്കൾക്ക് എന്നും ഭക്ഷണം വിതരണം ചെയ്യുന്ന നായ സ്നേഹികൾ സദയം അവയെ വീടുകളിൽ കൊണ്ടുപോയി വളർത്തണം.

രണ്ടാമതായി വീടുകളിൽ നായകളെ വളർത്തുന്നവർ കൃത്യമായി ലൈസൻസ് എടുക്കുകയും വാക്സിനേഷൻ നടത്തുകയും വേണം. മാത്രമല്ല, അവയെ മതിൽക്കെട്ടിനു പുറത്തേക്ക് വിടുകയും അരുത്. പ്രായമായാൽ വളർത്തുനായ്ക്കളെ റോഡരികിൽ ഉപേക്ഷിക്കുന്ന പരിപാടിയും നിർത്തണം. അതാണ് യഥാർഥ സംസ്കാരം. ഇതൊക്കെ ചെയ്യുമ്പോൾ മാത്രമേ നമ്മളൊരു പരിഷ്കൃത സമൂഹമായി മാറുകയുള്ളൂ.

നായ സ്നേഹികളുടെ കാര്യത്തിൽ പൊതുജനം പല സംശയവും ഉന്നയിച്ചുകാണുന്നുണ്ട്. വാക്സീൻ ലോബിയുടെ ആൾക്കാരാണ് നായ സ്നേഹികളെന്നാണ് ആരോപണം. എല്ലാ നായ സ്നേഹികളെയും അങ്ങനെ കാണാൻ ആവില്ല. എന്നാൽ അക്രമകാരികളായ, വിഷബാധയേറ്റ തെരുവുനായക്കളെപോലും കൊല്ലരുതെന്നു പറയുന്നവരുടേത് സദുദ്ദേശ്യം ആണോ എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. നായ കടിയേൽക്കുന്നവരുടെ എണ്ണം വർധിക്കുന്നതിനൊപ്പം വാക്സീൻ വിൽപനയും വർധിക്കുന്നുണ്ട് എന്നും അത് ശതകോടികളുടെ വിൽപനയായി മാറുന്നുണ്ടെന്നും അറിയുമ്പോൾ സംശയം അസ്ഥാനത്തല്ല എന്നു മനസ്സിലാകും.

ഒരു കാര്യം കൂടി പറയാതെ വയ്യ. മുമ്പൊക്കെ നായ കടിച്ചാലും വാക്സീൻ എടുത്താൽ മതിയല്ലോ എന്ന ആശ്വാസമുണ്ടായിരുന്നു. എന്നാൽ വാക്സീൻ എടുത്തവരും മരിക്കുന്നുവെന്ന വാർത്ത കേട്ട് ഞെട്ടിയിരിക്കുകയാണ് പൊതുജനം. ഗുണമേന്മയില്ലാത്ത, പരീക്ഷിച്ചുറപ്പിക്കാത്ത വാക്സീൻ വിതരണം ചെയ്യുന്നുവെന്ന ആക്ഷേപവും വാക്സീൻ സൂക്ഷിക്കാൻ ആവശ്യമായ സൗകര്യം ഉറപ്പാക്കുന്നില്ല എന്ന ആക്ഷേപവും ഉയരുന്നുണ്ട്. സത്യാവസ്ഥ എന്തായാലും ജനം ഭീതിയിലാണ്. പട്ടിയുടെ കടിയേറ്റാൽ മരണം നിശ്ചയം എന്ന ആശങ്ക ഉണ്ടായാൽ അത് പൊതുജനത്തിന്റെ മാനസികാരോഗ്യത്തെത്തന്നെ ബാധിക്കും. നായയിൽ നിന്നു മക്കളെ രക്ഷിക്കാൻ തോക്കുമായിറങ്ങുന്ന പിതാവൊക്കെ മാനസികാരോഗ്യം നഷ്ടപ്പെടുന്ന, ഭീതിയിലാഴ്ന്ന ഒരു ജനതയുടെ പ്രതിനിധിയാണെന്ന കാര്യം മറക്കേണ്ട.

പഴയ ചോദ്യം വീണ്ടും ചോദിക്കാതെ വയ്യ. എന്നാണ് നമ്മൾ ഒരു പരിഷ്കൃത സമഹമായി മാറുക

**മേമ്പൊടി**

മൊത്തത്തിൽ എന്തൊക്കെയോ പ്രശ്നമുണ്ട്. അത് കോവിഡ് കൊണ്ടാണോ കാലാവസ്ഥാ മാറ്റം കൊണ്ടാണോ എന്നറിയില്ല. ഗവർണറും മുഖ്യമന്ത്രിയും തമ്മിൽ ഏറ്റുമുട്ടുകയാണ് എന്നാണ് മാധ്യമങ്ങളെല്ലാം പറയുന്നത്.



# ആർ എസ് എസ്സിനെ പേടിക്കണോ?



റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

ആർ. എസ്. എസ്. മേധാവി ശ്രീ. മോഹൻ ഭാഗവത്, ന്യൂനപക്ഷ സമുദായങ്ങളുടെ നേതൃസ്ഥാനത്തുള്ള ചില വ്യക്തികളുമായി കൂടിക്കാഴ്ച നടത്തിയതായും, സാമുദായിക ഐക്യത്തെ ശക്തിപ്പെടുത്തുന്നതിനായി അവർതമ്മിൽ ആശയവിനിമയം നടന്നതായുമുള്ള വാർത്ത ശ്രദ്ധയിൽപ്പെട്ടു. ഗോഹത്യ, കാഫിർ പ്രയോഗം തുടങ്ങി ഭൂരിപക്ഷ സമുദായത്തെ മുറിപ്പെടുത്തുന്ന വിഷയങ്ങളിൽ നിന്നു വിട്ടുനിൽക്കാൻ അദ്ദേഹം അവരെ ഉപദേശിച്ചതായും, ഒപ്പം മുസ്ലിങ്ങളെല്ലാം ജിഹാദികളാണ് എന്നതരത്തിലുള്ള പ്രചാരണങ്ങൾ മറുഭാഗത്തുനിന്നും ഉണ്ടാകുന്നത് ഒഴിവാക്കണമെന്ന് അവർ നിർദേശിച്ചതായും കണ്ടു. ആദ്യമേതന്നെ പറയട്ടെ, ഇത്തരം കൂടിക്കാഴ്ചകളും സംഭാഷണങ്ങളും സ്വാഗതാർഹവും ശുഭോദർക്കവുമാണ്. സമുദായ നേതൃത്വങ്ങളും മുഖ്യധാരാ രാഷ്ട്രീയ പാർട്ടികളും ഇത്തരം വ്യക്തതയുള്ള നിലപാടുകൾ മുന്നോട്ടു വയ്ക്കുന്നത്, സമുദായങ്ങൾ തമ്മിൽ അനാവശ്യ ഭയങ്ങളും അകൽച്ചയും അകറ്റാൻ സഹായകമാണ്.

**ആർ എസ് എസ് പേടി അടിസ്ഥാന രഹിതമോ?**

ആർ എസ് എസ്സിനെ സംബന്ധിച്ച് ജനങ്ങളിൽ, വിശിഷ്യാ ന്യൂനപക്ഷ വിഭാഗങ്ങൾക്കിടയിൽ ചില ഭയങ്ങൾ നിലവിലുണ്ട്. ഇന്ത്യയെ ഒരു 'ഹിന്ദു രാഷ്ട്രമാക്കുക' എന്ന അവരുടെ പ്രഖ്യാപിത നിലപാടു തന്നെയാണ് അത്തരം ഭയത്തിന് അടിസ്ഥാനം. ഇന്ത്യ ഇപ്പോൾ ആയിരിക്കുന്ന മതേതര ജനാധിപത്യ രാഷ്ട്രീയ സംവിധാനത്തിൽനിന്നു വ്യത്യസ്തമായി, ഒരു മാതാധിപത്യ ഹിന്ദുത്വ ഇന്ത്യയെയാണോ ആർ എസ് എസ് വിഭാവനം ചെയ്യുന്നത് എന്ന സന്ദേഹം, അത്തരം ഒരു ഭയം ജനിപ്പിക്കാൻ പര്യാപ്തമാണു

---

പണ്ടിട്ട ഒരു ഒപ്പ് തെറ്റായിപ്പോയി എന്ന് ഗവർണർക്ക് അടുത്തകാലത്ത് തോന്നിയതാണ് ഇപ്പോഴത്തെ പ്രശ്നം. കോടതി പിരിഞ്ഞശേഷമാണ് ലോ പോയിന്റ് ഓർമ വന്നതെന്ന് പണ്ടൊരു വക്കീൽ പറഞ്ഞതുപോലെയായി കാര്യങ്ങൾ. ഗവർണറുടെയും ലോകായുക്തയുടെയും ചിറകരിയാൻ സർക്കാർ നിയമം കൊണ്ടുവന്നപ്പോഴാണ് ഗവർണർക്ക് പെട്ടെന്ന് പഴയകാര്യമെല്ലാം ഓർമവന്നത്. ലോകായുക്തയിലെ കേസിൽ പണികിട്ടുമോ എന്ന ആശങ്ക കാരണമാണ് 22 വർഷം മുമ്പ് തങ്ങൾതന്നെ പാസാക്കിയ നിയമം നിയമവിരുദ്ധമാണെന്ന തോന്നൽ പെട്ടെന്ന് സർക്കാരിനുണ്ടായത്. ഏതായാലും അടി മൂക്കുമോ ഇല്ലയോ എന്ന് ഏതാനും ദിവസത്തിനകം അറിയാം. ഭാരത് ജോഡോ യാത്ര കേരളം വിടുന്നതുവരെ മാധ്യമശ്രദ്ധ തിരിക്കാനാണ് ശ്രമമെന്ന് ചില ദോഷൈക ദൃക്കുകൾ പറയുന്നുണ്ട്. ആർക്കറിയാം.



താനും. ഇന്ത്യയുടെ സ്വാതന്ത്ര്യ സമരത്തിന്റെയും ദേശീയ പ്രസ്ഥാനത്തിന്റെയും ചരിത്രവും സ്വതന്ത്ര ഇന്ത്യയിലുണ്ടായ ചില സംഭവവികസങ്ങളുടെ പശ്ചാത്തലവും, ഇത്തരം ഒരു ഭയം അടിസ്ഥാനരഹിതമാണ് എന്നു തെളിയിക്കാൻ സഹായകവുമല്ല. എന്നാൽ, ആർ എസ് എസ് ഇന്ന് കേവലം ഒരു ഹിന്ദു വർഗീയ സംഘടനയല്ല. രാജ്യം ഭരിച്ചുകൊണ്ടിരിക്കുന്ന പാർട്ടിയുടെ പ്രത്യയശാസ്ത്ര നിലപാടിന്റെ പ്രതീകവും പ്രചാരകരുമായവരുടെ സംഘടനാ രൂപമാണ്. അതിനെ ഭയക്കേണ്ടതുണ്ടോ എന്നതാണ് ചോദ്യം.

**ആർ എസ്സ് എസ്സിനെ ആർക്കാണ് പേടി?**

ആർ എസ് എസ്സിനെ പ്രതിരോധിക്കുക എന്ന ആശയത്തിന് സ്വീകാര്യത ലഭിക്കുന്ന ഒരു രാഷ്ട്രീയ അന്തരീക്ഷം ഇന്ത്യയിൽ ശക്തമാണ്. ഇത്തരം ഒരു അന്തരീക്ഷം വളർത്തിയെടുത്തതിൽ എല്ലാ ബി ജെ പി ഇതര രാഷ്ട്രീയ പാർട്ടികൾക്കും പങ്കുണ്ട്. അവർക്ക് അതിനുള്ള അവകാശവുമുണ്ട്. ആർ എസ് എസ്സിന്റെയും ബിജെപിയുടെയും രാഷ്ട്രീയത്തെ എതിർക്കുക എന്നത് അവരുടെ രാഷ്ട്രീയ നിലപാടാണ്. ചുമതലയുമാണ്. സ്വാഭാവികമായും മത ന്യൂനപക്ഷങ്ങൾക്കിടയിൽ ഈ ഭയം വളർത്തിയെടുത്തുകൊണ്ട് ആർ എസ് എസ്സിനു രാഷ്ട്രീയ പ്രതിരോധം തീർക്കാൻ അവർ പരിശ്രമിക്കുകയും ചെയ്യും. അതിനാൽത്തന്നെ, ആർ എസ്സ് എസ്സ് വിരുദ്ധ രാഷ്ട്രീയത്തിന് ഇന്നത്തെ ഇന്ത്യയിൽ വലിയതോതിൽ സ്വീകാര്യതയുണ്ട്. ഈ പശ്ചാത്തലത്തിൽ, ആർ എസ്സ് എസ്സ് വിരുദ്ധ ആശയങ്ങളും പ്രസ്ഥാനങ്ങളും രാഷ്ട്രീയ മണ്ഡലത്തിൽ ശക്തിപ്രാപിക്കുന്നുണ്ട്. പ്രതിപക്ഷ പാർട്ടികളുടെ ഏകോപനവും ഐക്യവും വളർത്തിക്കൊണ്ടു വരുന്നതിനുള്ള പരിശ്രമങ്ങളും നടക്കുന്നുണ്ട്. ഇതൊക്കെത്തന്നെ ഇന്ത്യൻ ജനാധിപത്യത്തെ ഒരു പരിധിവരെയെങ്കിലും ശക്തിപ്പെടുത്തുന്ന കാര്യങ്ങളാണ്. അതിനാൽത്തന്നെ, സ്വാഗതാർഹവുമാണ്. അതായത്, ആർ എസ് എസ്സിനു അനുകൂലമായും പ്രതികൂലമായുമുള്ള രാഷ്ട്രീയം, ഇന്ന് ഇന്ത്യൻ ജനാധിപത്യത്തിന്റെ ഭാഗവും ഇന്ത്യൻ ഭരണഘടനക്കും നിയമ വ്യവസ്ഥക്കും ഉള്ളിൽ നടക്കുന്നതുമായ ഒന്നാണ്. അതിനാൽത്തന്നെ അത് ഇന്ത്യൻ പൊതുജീവിതത്തിന്റെ അംഗീകരിക്കപ്പെട്ട ഒരു ഭാഗംതന്നെയാണ്.

**രാഷ്ട്രീയത്തിനപ്പുറം വളരുന്ന ആർ എസ്സ് എസ്സ് പേടി**

ഇന്ത്യയിൽ രാഷ്ട്രീയ പാർട്ടികളെക്കാൾ ശക്തമായി ആർ എസ് എസ്സിനെ എതിർക്കുന്ന ചില മാതാധിഷ്ഠിത പ്രസ്ഥാനങ്ങൾ ഇപ്പോൾ എല്ലാവരുടെയും ശ്രദ്ധാകേന്ദ്രമായി മാറിയിരിക്കുന്നു. അവരുടെ മുദ്രാവാക്യങ്ങളിൽ മുഴങ്ങിക്കേൾക്കുന്നത്, ആർ എസ് എസ്സിന്റെ ആശയങ്ങളോടുള്ള എതിർപ്പിനേക്കാൾ, ഓരോ ആർ എസ് എസ്സുകാരനോടുമുള്ള വിദ്വേഷവും അവരെ ഉന്മൂലനം ചെയ്യും എന്ന ദൃഢപ്രതിജ്ഞയുമാണ്. ഇത് അവർ ഉയർത്തിക്കാട്ടുന്ന പ്രശ്നത്തെക്കാൾ ജനങ്ങളിൽ ഭീതി ജനിപ്പിക്കുന്ന നിലപാടാണ്. ഇന്ത്യൻ ജനാധിപത്യ പ്രക്രിയയുടെയും രാഷ്ട്രീയ ധാരകളുടെയും മുഖ്യധാരയിൽനിന്നു വേറിട്ട ഒരു പ്രത്യയശാസ്ത്രവും പ്രവർത്തന ശൈലിയും ലക്ഷ്യങ്ങളുമാണ് ഇത്തരം തീവ്ര സംഘടനകൾക്കുള്ളത് എന്നത് ജനങ്ങളിൽ പൊതുവെ അസ്വസ്ഥതയും ഭീതിയും ഉണ്ടാക്കുന്നു. ഇന്ത്യയിലെ മുഖ്യധാരാ മാധ്യമങ്ങളെല്ലാംതന്നെ, ഇപ്പോൾ, ഈ രണ്ടു നിലപാടുകളെയും ബാലൻസ് ചെയ്യാനുള്ള പരിശ്രമത്തിൽ, ബാലികേറാമല കയറുന്ന കാഴ്ച കൗതുകമുണർത്തുന്നതാണ്.

ആർ എസ് എസ് വിരുദ്ധത, തീവ്ര മാതാധിഷ്ഠിത സംഘടനകളിൽ, ദേശവിരുദ്ധതയുടെ തലത്തിലേക്കു വളർന്നിരിക്കുന്നു എന്ന ആരോപണം ഇപ്പോൾ കേന്ദ്ര സർക്കാർ ഉൾപ്പെടെയുള്ള ഭരണകൂടങ്ങളുടെ ഭാഗത്തുനിന്നും ഉണ്ടായിരിക്കുന്നു. ജനാധിപത്യ ഇന്ത്യ അതിന്റെ സംവിധാനങ്ങളുടെ കരുത്തുപയോഗിച്ച് അതിനെ നേരിടാൻ ഇറങ്ങിത്തിരിച്ചിരിക്കുന്നു എന്നതും ഇപ്പോൾ ഏറെ ചർച്ച ചെയ്യപ്പെടുകയാണ്. ഇക്കാര്യത്തിലും, കേരളം ദേശീയ തലത്തിൽ ശ്രദ്ധാകേന്ദ്രമായിരിക്കുന്നു എന്നതും ശ്രദ്ധേയമാണ്.

**ഉത്തരം തേടുന്ന ചോദ്യങ്ങൾ**

സമകാലിക സംഭവങ്ങളുടെ പശ്ചാത്തലത്തിൽ, ഇപ്പോഴും വ്യക്തമല്ലാത്ത കാര്യങ്ങൾ പ്രധാനമായും രണ്ടാണ്: ഒന്ന്, ഇന്ത്യൻ ജനാധിപത്യത്തിൽ, ന്യൂനപക്ഷങ്ങൾ ആർ എസ് എസ്സിനെ ഭയക്കേണ്ടതുണ്ടോ? രണ്ട്, ആർ എസ് എസ്സിനെ പ്രതിരോധിക്കാൻ, മതാധിഷ്ഠിത പ്രത്യയശാസ്ത്രമുള്ള തീവ്ര ന്യൂനപക്ഷ സംഘടനകൾക്ക് ഇന്ത്യൻ മതേതര ജനാധിപത്യത്തിലുള്ള സ്ഥാനം എന്താണ്? ഈ രണ്ടു ചോദ്യങ്ങളും ഉയർത്തിയേക്കാവുന്ന നിരവധി അനുബന്ധ വിഷയങ്ങളും ചോദ്യങ്ങളുമുണ്ട്.

**പ്രസക്തമായ രാഷ്ട്രീയ വിഷയങ്ങൾ തമസ്കരിക്കുന്ന രാഷ്ട്രീയ പാർട്ടികൾ**



ഇന്നത്തെ ഇന്ത്യ അഭിമുഖീകരിക്കുന്ന ഏറ്റവും ഗൗരവതരമായ വിഷയങ്ങൾ പൊതു സമൂഹത്തിൽ ചർച്ചയാക്കാതെയും മറച്ചുവച്ചും, മുഖ്യധാരാ രാഷ്ട്രീയ പാർട്ടികൾ തങ്ങൾക്കിഷ്ടമുള്ള നിലപാടു സ്വീകരിച്ച് തെരഞ്ഞെടുപ്പിൽ നേട്ടമുണ്ടാക്കിയ ഇന്നലെകൾ കഴിഞ്ഞുപോയിരിക്കുന്നു എന്ന തിരിച്ചറിവ്, ഇനിയെങ്കിലും രാഷ്ട്രീയ പാർട്ടികൾക്കുണ്ടാകണം. മത തീവ്രവാദത്തോടും മതാധിഷ്ഠിത രാഷ്ട്രീയത്തോടുമുള്ള നിലപാടു കൃത്യമായും വ്യക്തമായും പ്രഖ്യാപിക്കാതെയും സമൂഹത്തെ ഇരുട്ടിൽ നിർത്തിയുമുള്ള രാഷ്ട്രീയ പാർട്ടികളുടെ അടവുനയങ്ങൾക്ക്, ഇനി ഇന്ത്യൻ രാഷ്ട്രീയത്തിൽ സ്ഥാനമുണ്ടാകരുത്. ഏതു ദേശവിരുദ്ധശക്തിയേയും കൂട്ടുപിടിച്ച് അധികാരത്തിലേറുകയും, രാജ്യവിരുദ്ധ താല്പര്യങ്ങളുമായി സന്ധിചെയ്തുപോലും സാമ്പത്തിക നേട്ടമുണ്ടാക്കുകയും ചെയ്യുന്ന ജനാധിപത്യ ജീർണ്ണതക്കു പരിഹാരമുണ്ടായേ മതിയാകൂ. കേരള രാഷ്ട്രീയത്തിന് ഇനിയും ഇക്കാര്യത്തിൽ പുറംതിരിഞ്ഞു നിൽക്കാൻ കഴിയും എന്നു കരുതാനാവില്ല.

**ദേശവിരുദ്ധത വളർത്തുന്നതാര്?**

പ്രാദേശിക തലത്തിൽ, മുഖ്യധാരാ രാഷ്ട്രീയപാർട്ടികൾ വോട്ടിനും മറ്റു നേട്ടങ്ങൾക്കുംവേണ്ടി ദേശവിരുദ്ധ നിലപാടുകളുള്ള പ്രസ്ഥാനങ്ങളുമായി ഉണ്ടാക്കുന്ന അവിശുദ്ധ ബന്ധങ്ങൾ മാത്രമല്ല, അവരുടെ തീവ്ര നിലപാടുകളോട് പുലർത്തുന്ന നിസ്സംഗതയും അനുഭാവപൂർണ്ണമായ നിശബ്ദതയും രാഷ്ട്രീയ അധികാരം ഉപയോഗിച്ചുള്ള കൊടുക്കൽ വാങ്ങലുകളുമെല്ലാം, ജനാധിപത്യ ഇന്ത്യയെ ഇന്നു പ്രതിസന്ധിയിലാക്കിയിട്ടുണ്ട്. രാഷ്ട്രീയപാർട്ടികൾ, അവരുടെ നിലപാടുകൾ കൃത്യമായി വിലയിരുത്തുകയും തിരുത്തലുകൾ വരുത്തുകയും വേണം. ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളേക്കാൾ, തീവ്ര നിലപാടുള്ള മത സംഘടനകൾക്ക് തഴച്ചുവളരാൻ പാകമായ മണ്ണായി കേരളത്തെ മാറ്റിയെടുത്തതിന്റെ ഉത്തരവാദിത്വം, കേരളത്തിലെ പ്രബല രാഷ്ട്രീയ പാർട്ടികൾക്കും മാറി മാറി വന്ന ഭരണകൂടങ്ങൾക്കുമാണ്. ഇക്കാര്യത്തിൽ കേന്ദ്ര സർക്കാരിന്റെയും പൊതു സമൂഹത്തിന്റെയും ഉയർന്ന ജാഗ്രത തുടർന്നും ഉണ്ടായേ മതിയാകൂ.

**തീവ്രവാദത്തോടു സന്ധിയില്ലാതെയും നിരപരാധികളെ ദ്രോഹിക്കാതെയും**

ജനാധിപത്യ ഇന്ത്യയിൽ, ഏതെങ്കിലും ഒരു രാഷ്ട്രീയ പ്രസ്ഥാനത്തോടോ, നിലപാടിനോടോ ഉള്ള വിയോജിപ്പും എതിർപ്പും, ദേശ വിരുദ്ധമോ ജനാധിപത്യ വിരുദ്ധമോ ആകാൻ പാടില്ല. അത് ഏതെങ്കിലും ഒരു പ്രസ്ഥാനത്തെയോ ജനവിഭാഗത്തെയോ ലക്ഷ്യം വച്ചുകൊണ്ടുള്ളതാകാനും പാടില്ല. കള പറിക്കാനെന്നപേരിൽ ആരും വിള നശിപ്പിക്കരുത്. ആർ എസ് എസ്സിന്റെ പേരിലും ഇസ്ലാമിക തീവ്രവാദത്തിന്റെ പേരിലും തീവ്രവാദികളല്ലാത്ത, ദേശദ്രോഹ പ്രവർത്തനങ്ങളിൽ ഏർപ്പെടാത്ത, അതിനു പ്രേരണയും പ്രോത്സാഹനവും നൽകാത്ത ആരും വേട്ടയാടപ്പെടുകയോ ശിക്ഷിക്കപ്പെടുകയോ അരുത്.

ഇത്തരം ഒരു ഘട്ടത്തിൽ, വിവിധ വിഭാഗങ്ങളിലെ നേതാക്കൾതമ്മിൽ ആശയ വിനിമയം നടക്കുന്നു എന്നത്, സാധാരണ പൗരന്മാരിൽ ആത്മവിശ്വാസം വളർത്തുന്നതാണ്. ശക്തവും സുന്ദരവും സൗഹാർദപൂർണ്ണവുമായ ഇന്ത്യ ലോക രാജ്യങ്ങൾക്കുമുൻപിൽ തല ഉയർത്തി നിൽക്കുന്നതിലാണ് ഓരോ ഇന്ത്യക്കാരനും അഭിമാനം കൊള്ളുന്നത്!

ജയ് ഹിന്ദ്! ??




# God's Signature Tampered

ഡോ. ചെറിയാൻ പണിക്കർ രചിച്ച God's Signature Tampered എന്ന പുസ്തകം ശാസ്ത്രവും മതവും എന്ന വിഭാഗത്തിൽ ഉൾപ്പെടുത്തി ഡൽഹിയിലെ മീഡിയാഹൗസ് ആണ് പ്രസിദ്ധീകരിച്ചിരിക്കുന്നത്. വായനക്കരിൽ ദൈവവിശ്വാസം വളർത്തുകയെന്ന ഉദ്ദേശത്തോടെ ആണ് ഈ പുസ്തകം രചിച്ചിട്ടുള്ളത്. ജീവജാലങ്ങളിൽ, പ്രത്യേകിച്ചു മനുഷ്യനിലുള്ള ചില പ്രത്യക സവിശേഷതകൾ ഉദ്ധരിച്ച്, അത് ദൈവത്താൽ പ്രത്യേക മായി രൂപകൽപ്പന ചെയ്തു നിർമ്മിക്കപ്പെട്ടതാണ് എന്ന ഈ പുസ്തകം വ്യക്തമാക്കു ന്നു. കോവിഡ്-19 ന്റെ പശ്ചാത്തലത്തിൽ രചിക്കപ്പെട്ടതാണ് ഈ പുസ്തകം. മനുഷ്യനു മാത്രമായി ഈ ഭൂമുഖത്ത് ജീവിക്കുവാൻ സാധ്യമല്ലെന്നും മനുഷ്യന് ദൈവത്തിന്റെ സൃഷ്ടിയായ മറ്റു എല്ലാ ജീവജാലങ്ങളെ സംരക്ഷിച്ചുകൊണ്ടു മാത്രമേ വികസനത്തിന്റെ പാതയിൽ മുന്നോട്ടു പോകുവാൻ സാധിക്കുകയുള്ളു എന്നും നമ്മെ ഓർമ്മിപ്പിക്കുന്നു. ഇന്നു നാം കാണുന്ന പ്രകൃതി വ്യതിയാനവും പുതിയ വൈറസുകളുടെ ആവിർഭാവവു മെല്ലാം ഒരു പരിധിവരെ മനുഷ്യ നിർമ്മിതമാണെന്നും, അത് ദൈവത്തിന്റെ കൈയ്യൊപ്പ് പതിച്ച ജീവജാലങ്ങളുടെ ജനിതക ഘടനയിലും മറ്റും മനുഷ്യൻ വരുത്തുന്ന മാറ്റങ്ങ ളുടെ ഫലമാണ് എന്നും പുസ്തകം സമർത്ഥിക്കുന്നു. കാലികമായി വളരെ പ്രസക്ത ിയുള്ള വിഷയങ്ങളും വളരെയധികം വിജ്ഞാനപ്രദമായ കാര്യങ്ങളും ഉൾകൊള്ളിച്ചിരി ക്കുന്ന ഈ പുസ്തകം വ്യത്യസ്ഥമായ അവതരണ ശൈലികൊണ്ട് ശ്രദ്ധേയമാണ്. ഈ പുസ്തകം മീഡിയാഹൗസ് സൈറ്റിലും, ആമസോണിലും ലഭ്യമാണ്.

**കെ. ജയകുമാർ**
മുൻ ചീഫ് സെക്രട്ടറി,
കേരള സ്റ്റേറ്റ്.

## പുസ്തക പ്രകാശനം

ദൈവശാസ്ത്ര പണ്ഡിതനായ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ പാപ്പായുടെ 'നസ്രേത്തിലെ യേശു' എന്ന വിശ്വവിഖ്യാത കൃതിയുടെ സരളമായ പുനർവായനയായി റവ. ഫാ. മാത്യു ആലുംമൂട്ടിൽ രചിച്ച 'യേശുവിനെ അടുത്തറിയാൻ' എന്ന ഗ്രന്ഥം അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു. 2022 ഒക്ടോബർ 1 ശനിയാഴ്ച രാവിലെ 11 മണിക്ക് ആനന്ദപ്പള്ളി സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ പള്ളിയിൽ വച്ചു നടന്ന പ്രകാശന ചടങ്ങിൽ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി ആദ്യപ്രതി ഏറ്റുവാങ്ങി. സോഫിയാ ബുക്സാണ് പ്രസാധകർ.




# അനശ്വരതയുടെ സിംഹാസനം

**ഡോ. മാത്യു സി. റ്റി.**

**അഡ്വ. ഡോ. തോമസ്കുട്ടി പനച്ചിയ്ക്കൽ**

തിരുവനന്തപുരം മാർ ഇവാനിയോസ് കോളേജിലെ ഭൗതിക ശാസ്ത്ര അദ്ധ്യാപകൻ, ഡോ. മാത്യു. സി.റ്റി യുടെ അനശ്വരതയുടെ സിംഹാസനം എന്ന നോവൽ വ്യത്യസ്തമായ ഒരു വായനാനുഭവമാണ് നൽകുന്നത്. ധിഷണാശാലിയായ ഈ യുവഎഴുത്തുകാരൻ തന്റെ ശാസ്ത്രവിജ്ഞാനത്തെയും, ആഴപ്പെട്ട ദൈവാനുഭവത്തെയും സമന്വയിപ്പിച്ച് വായനക്കാരെ ഉത്ബുദ്ധരാക്കുന്നതിനോടൊപ്പം, ഭൗതിക സൗകര്യങ്ങളിലും സുഖങ്ങളിലും മുഴുകി, പരമമായ ലക്ഷ്യത്തെ, അതായത് അനശ്വരതയുടെ സിംഹാസനത്തെ പൂകാനുള്ള വിളിയെ മറന്നവരെ പ്രകോപിപ്പിക്കുകയും വെല്ലുവിളിക്കുകയും ചെയ്യുന്നുണ്ട്. പുസ്തകത്തിലെ ചില പരാമർശങ്ങൾ വായനക്കാരനെ മധുരമായി മുറിപ്പെടുത്തുന്നുമുണ്ട്. ഈ പുസ്തകത്തിന്റെ വായനയുടെ അനേക അവസരങ്ങളിൽ പ്രധാന കഥാപാത്രമായ ജെയിംസ് ജോസഫ് എന്ന അദ്ധ്യാപകൻ പറയുന്നത് പലതും വായനക്കാരന്റെ ഉള്ളിൽ പലനാളുകളായി പറയണം എന്ന് അദമ്യമായ ആഗ്രഹം ഉണ്ടായിരുന്ന വാക്കുകളാണ് എന്ന് തിരിച്ചറിയുന്നു. പുസ്തകത്തിൽ ഉടനീളം സത്യസന്ധമായ സാമൂഹിക നിരീക്ഷണം നമുക്ക് കാണാൻ കഴിയും.

പുസ്തകത്തിന്റെ പ്രൗഢഗംഭീരമായ അവതാരികയിൽ അനുഗ്രഹീത സാഹിത്യകാരനായ ഡോ.ജോർജ് ഓണക്കൂർ സാർ നിരീക്ഷിച്ചിരിക്കുന്നതുപോലെ, "പ്രപഞ്ചവസ്തുക്കളെക്കുറിച്ചുള്ള രഹസ്യങ്ങളുടെ ചുരുൾ അനായാസം അഴിച്ചുനോക്കുകയാണ് ഈ ഭൗതികശാസ്ത്രാദ്ധ്യാപകൻ. അതിനിടയിൽ വിദ്യാലയാന്തരീക്ഷം, വിദ്യാർത്ഥികൾ, അവരുടെ ജീവിത ദുരിതങ്ങൾ ഒക്കെ ആവിഷ്കിരിക്കുന്നുണ്ട്. അവിടെ പഠനം നടത്തുന്ന കുട്ടികളുടെ സന്ദേഹനിവാരണങ്ങൾ എന്ന നിലയിൽ അത്ഭുതകരമായ ശാസ്ത്രസത്യങ്ങൾ വെളിപ്പെടുത്തുന്നു. മരണം, അതുവഴി സംഭവിക്കുന്ന ഭൗതികപരിണാമം, നിത്യമായ ജീവൻ, അതിൻറെ അനശ്വരത ഒക്കെ സൂക്ഷ്മമായി ചിത്രീകരിക്കുന്നു, ശാസ്ത്രകാരൻ. എങ്കിലും ആദ്ധ്യാത്മികതയുടെ ആധാരം അവഗണിക്കുന്നില്ല." വസ്തുതകളുടെ ജഡത്വത്തിൽ നിന്നും, സത്യത്തിന്റെ നൈർമ്മല്യത്തിലേക്ക് നീളുന്ന അന്വേഷണം; വ്യത്യസ്തതകളെ ചൂണ്ടിയുള്ള പഴിചാരലിൽ നിന്ന് സത്യാന്വേഷണത്തിന്റെ വിശുദ്ധ പാതകളിലെ സഹയാത്രികരാകാനുള്ള ക്ഷണം കൂടിയാണ് ഈ കൃതി.

ഗ്രന്ഥകാരന്റെ ആഴപ്പെട്ട ദൈവവിശ്വാസവും ക്രിസ്തുസ്നേഹവും പുസ്തകത്തിൽ ഉടനീളം പ്രകടമാണ്. ഒരു മതനിരപേക്ഷ കൃതിയിൽ തന്റെ ദൈവാനുഭവം വളരെ മനോഹരമായി സന്നിവേശിപ്പിക്കുന്നതിൽ ഗ്രന്ഥകാരൻ വിജയിച്ചിരിക്കുന്നു. ഉദാഹരണത്തിന് ഒന്നാം അദ്ധ്യായത്തിൽ വിശുദ്ധ കുർബാനയെക്കുറിച്ചുള്ള നിരീക്ഷണം "എല്ലാ അവസരങ്ങളിലും, അത് സന്തോഷത്തിന്റേതായാലും സങ്കടത്തിന്റേതായാലുമെല്ലാം വിശുദ്ധ കുർബാന ജീവിതത്തിന്റെ ഭാഗമാണ്." മരണം ശരീരത്തിനുള്ളത് നമുക്കുള്ളതല്ല എന്ന മൂന്നാം അദ്ധ്യായത്തിൽ "അതുകൊണ്ടാണ് ഏതു സമയത്തായാലും ഗർഭഛിദ്രം കൊലപാതകത്തിന് സമമായി ഞാൻ കണക്കാക്കുന്നത്" എന്ന് നായക കഥാപാത്രം പറയുമ്പോൾ, അത്

കത്തോലിക്കാ സഭ എക്കാലത്തും ഉയർത്തിപ്പിടിച്ചതും, 1995 മാർച്ച് 25 ന് വി. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ പുറത്തിറക്കിയ ജീവന്റെ സുവിശേഷം (Evangelium Vitae) എന്ന പ്രഖ്യാതമായ ചാക്രിക ലേഖനത്തിന്റെ ഉദ്ബോധനത്തോട് ചേർന്നുപോകുന്നതുമാണ് .

ആഴമായ ദാർശനിക ചിന്തകൾ ലളിതമായി അവതരിപ്പിച്ചിരിക്കുന്നു എന്നത് ഈ പുസ്തകത്തിന്റെ പ്രത്യേകതയാണ്. ഉദാഹരണത്തിന് എനിക്കും നിങ്ങൾക്കും നക്ഷത്രങ്ങൾക്കും ഒരേപ്രായം എന്ന രണ്ടാം അദ്ധ്യായത്തിൽ ജീവനെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ, ശാസ്ത്രസത്യങ്ങളുടെ പിൻബലത്തോടെയാണ് അത് അവതരിപ്പിച്ചിരിക്കുന്നത്. അതുപോലെ മരണം ശരീരത്തിനുള്ളത് നമുക്കുള്ളതല്ല എന്ന മൂന്നാം അദ്ധ്യായം ജീവനെയും ജീവന്റെ മൂല്യത്തെയും ഉയർത്തിക്കാണിക്കുന്നു. വിശപ്പിന്റെ ആത്മീയ തയെക്കുറിച്ചുള്ള പരാമർശങ്ങൾ വായനക്കാരന്റെ മനസ്സാക്ഷിയെ പൊള്ളിക്കുന്നതാണ്. “ദാരിദ്ര്യം എവിടെയായാലും പാപമാണ്. അത് ദൈവത്തോട് പ്രതികാരത്തിനായി നിലവിളിക്കുന്നു”. (Poverty any-where is a sin and a war cry to God) എന്ന വിശുദ്ധ മദർ തെരേസായുടെ വാക്കുകളെ ഇത് അനുസ്മരിപ്പിക്കുന്നു.

വൈദികരുടെയും സമർപ്പിത ജീവിതം നയിക്കുന്നവരുടെയും സാമൂഹികപ്രതിബദ്ധതയെയും ത്യാഗത്തെയും തന്മയത്വത്തോടെ അവതരിപ്പിക്കുന്നുണ്ട് ഈ കൃതിയിൽ. സഭാസംവിധാനങ്ങളുടെ നടത്തിപ്പിലെ ചില അപചയങ്ങൾ വിശകലനം ചെയ്യുമ്പോഴും ചില ഇടങ്ങളോട് കലഹിക്കുമ്പോഴും ആത്യന്തികമായി തന്റെ സഭയോടുള്ള അചഞ്ചലമായ പ്രതിബദ്ധത മുറുകെ പിടിക്കുന്നുണ്ട് ഗ്രന്ഥകാരൻ.

സ്ത്രീപുരുഷ ബന്ധങ്ങളെക്കുറിച്ചും വസ്ത്രധാരണത്തെക്കുറിച്ചുമുള്ള പന്ത്രണ്ടാം അദ്ധ്യായത്തിലെ പരാമർശങ്ങൾ സന്മാർഗ്ഗബോധമുള്ള, ഇരുത്തംവന്ന ഒരു അദ്ധ്യാപകന്റെ ജീവിത വീക്ഷണത്തിന്റെ നേർസാക്ഷ്യമാണ്. വസ്ത്രധാരണരീതികളെക്കുറിച്ച് പരാമർശിക്കുമ്പോൾ “പ്രപഞ്ചസ്രഷ്ടാവ് നമ്മുടെ ശരീരത്തിൽ ലജ്ജാകരമായത് ഒന്നും ചേർത്തുവച്ചിട്ടില്ല,” എന്നത് എത്ര സുന്ദരമായ നിരീക്ഷണമാണ്! പത്തൊൻപതാം അദ്ധ്യായത്തിൽ ക്രിസ്തു ക്രിസ്ത്യാനി ആയിരുന്നോ എന്ന ചോദ്യം വായനക്കാരനെ തെല്ലൊന്നുമല്ല കുഴപ്പിക്കുന്നത്. അതുപോലെ ഇരുപതാം അദ്ധ്യായത്തിലെ ''സ്നേഹത്തിനു വിരുദ്ധമായുള്ള പ്രസംഗങ്ങൾ ദൈവാത്മാവ് പ്രചോദിപ്പിക്കുന്നവയല്ല,” എന്ന നിരീക്ഷണവും.

പൗരോഹിത്യ ജീവിതത്തിൽ ഇടറിപ്പോയവരെക്കുറിച്ച് കരുണയുടെ ഭാഷയിലാണ് ഇവിടെ സംസാരിക്കുന്നത് എന്നതും ശ്രദ്ധേയമാണ്. ഇരുപത്തിനാലാം അദ്ധ്യായത്തിൽ സഭാവിശ്വാസിയും ക്രിസ്തുവിശ്വാസിയും (Churchian and Christian) തമ്മിലുള്ള അന്തരം സോദാഹരണം അവതരിപ്പിച്ചിരിക്കുന്നത് ഹൃദ്യവും അർത്ഥസമ്പുഷ്ടവുമാണ്. ക്രിസ്തീയ ഉപവി പ്രവർത്തനം മറ്റുള്ളവരുടെ സമാനപ്രവൃത്തികളിൽ നിന്ന് എങ്ങനെ വ്യത്യസ്തമായിരുന്നു എന്ന് ചൂണ്ടിക്കാണിക്കുന്നുണ്ട്.

‘തിരികെ യാത്ര’ എന്ന ഇരുപത്തിയഞ്ചാം അദ്ധ്യായം സമർത്ഥരും സൽസ്വഭാവികളുമായ കുട്ടികളിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുകയും, പഠനത്തിൽ പിന്നാക്കം നിൽക്കുന്നവരും സ്വഭാവ വൈകല്യമുള്ളവരുമായ കുട്ടികളെ അവഗണിക്കുകയും പലപ്പോഴും അവഹേളിക്കുകയും ചെയ്യുന്ന അദ്ധ്യാപകർക്കുള്ള ഉത്തമമായ മാർഗ്ഗനിർദ്ദേശങ്ങൾ ആണ്. അവസാന അദ്ധ്യായമായ അനശ്വരതയുടെ സിംഹാസനം’ മരണാനന്തര ജീവിതത്തെക്കുറിച്ചുള്ള വളരെ നല്ല ചിന്തകൾ നൽകുന്നതാണ്.

ഈ യുവ സാഹിത്യകാരൻ, തന്റെ ശാസ്ത്രാവബോധവും, ആഴപ്പെട്ട ദൈവവിശ്വാസവും, സാമൂഹിക പ്രതിബദ്ധതയും സമന്വയിപ്പിച്ച് ഒരു താപസന്റെ നിഷ്കളങ്കതയോടെയും ഒരു ഇരുത്തം വന്ന എഴുത്തുകാരന്റെ കൈവഴക്കത്തോടെയും തന്റെ കഥാപാത്രങ്ങളിലൂടെ നമ്മോട് സംവദിക്കുമ്പോൾ വായനക്കാരന് അവാച്യമായ ഒരു അനുഭൂതിയാണ് സംലഭ്യമാകുന്നത്.

ഗൗരവമായ ചർച്ചകൾക്കും പഠനങ്ങൾക്കും ഈ പുസ്തകം വിധേയമാക്കപ്പെടണം എന്നുള്ളതിന് സംശയമില്ല.

---

*പുസ്തകത്തിന്റെ കോപ്പികൾ സെന്റ് ഇഗ്നേഷ്യസ് സെന്റർ (പട്ടം, തിരുവനന്തപുരം), ബഥനി ബുക്ക് സെന്റർ (നാലാഞ്ചിറ, തിരുവനന്തപുരം) എന്നിവിടങ്ങളിൽ ലഭ്യമാണ്. ഓൺലൈൻ കോപ്പികൾ ഡിസി ബുക്ക് ഓൺലൈൻ സ്റ്റോറിൽ ലഭ്യമാണ്. ഇ-ബുക്ക് ഡിസി ബുക്ക് ഓൺലൈൻ സ്റ്റോറിലും ആമസോൺ ഓൺലൈൻ സ്റ്റോറിലും ലഭ്യമാണ്.*



# MAR BASELIOS COLLEGE OF ENGINEERING AND TECHNOLOGY

**(Approved by the AICTE and Affiliated to APJ Abdul Kalam Technological University.)**

***The only Self-Financing Engineering College accredited by NAAC with 'A' Grade (CGPA-3.13) and all Programmes accredited by NBA National Board of Accreditation- (Tier -II)***

## Programmes Offered

| *B.Tech* | | |
|---|---|---|
| **Sl.No.** | **Branch** | **No.of Seats** |
| 1. | Civil Engineering | 120 |
| 2. | Computer Science and Engineering | 120 |
| 3. | Electrical and Electronics Engineering | 120 |
| 4. | Electronics and Communication Engineering | 120 |
| 5. | Mechanical Engineering | 120 |

| *M.Tech* | | |
|---|---|---|
| **Sl.No.** | **Branch** | **No.of Seats** |
| 1. | Civil - Structural Engineering | 18 |
| 2. | Computer Science and Engineering | 30 |
| 3. | Electrical - Control System | 18 |
| 4. | Electrical - Power Control Drives | 18 |
| 5. | Electronics - Signal Procesing | 18 |
| 6. | Electronics - Telecommunication Engineering | 18 |
| 7. | Mechanical - Mechine Design | 18 |

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29-9-2022

Christavakahalam Monthly, OCTOBER 2022
Annual Subscription Rs. 150/-
Single Copy Rs. 15/-

## മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
## പ്രഥമ പ്രസിദ്ധീകരണം
## ആകർഷകമായ രൂപകല്പനയിൽ
## എല്ലാ കുടുംബങ്ങളിലേക്കും...

# ക്രൈസ്തവ കാഹളം




## വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com